

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

# MALANKARA ORTHODOX SYRIAN CHURCH




Vol. 07 No. 25 | THE ONLINE OFFICIAL NEWS BULLETIN | 2024 May 30


## SEASON OF PENTECOST പെന്തിക്കോസ്തികാലം

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 2nd Sunday after Pentecost ♪1 2 | ♪5 3 | ♪1 4 | ♪5 5 |  ♪1 Comme. Of Aaron the Monk; 99th Mem. of Yuakim Mar Ivanios Metropolitan (Parumala); 17th Memorial of Augen Mar Dionysius Metropolitan (Vallikkattu Dayara) 6 | ♪5 7 | ♪1 8 |



HH Mathews III Catholicos meet with the delegation of the Ethiopian Orthodox Tewahedo Church. His Holiness Basilios Martoma Matthews visited the city of Liverpool during his apostolic journey in the United Kingdom. Ethiopian Orthodox Tewahedo Church delegates were present at the extensive service held at St. Thomas Indian Orthodox Church, especially the Administrator of Liverpool Mekane kedusan Abune Teklehaymanot Church, Fr Birhanu Expressing their respect. In this Occasion Metropolitan of UK, Africa and Europe Of Indian Orthodox Church Abraham Mar Stephanos was presented.



യു.കെ. റീജിയൻ മലങ്കര ഓർത്തഡോക്സ് സംഗമം.



കൊല്ലം മെത്രാസനത്തിലെ ബാലികാ ബാലൻമാരുടെ പ്രഥമ പ്രതിഷ്ഠാ ശുശ്രൂഷ ശാസ്താംകോട്ട മൗണ്ട് ഹൊറേബ് മാർ ഏലിയാ ചാപ്പലിൽ ഡോ. ജോസഫ് മാർ ദീവന്നാസിയോസ് ഉദ്ഘാടനം ചെയ്തു. സൺഡേ സ്കൂൾ മെത്രാസന വൈസ് പ്രസിഡണ്ട് ഫാ. ജിബു സോളമൻ അധ്യക്ഷത വഹിച്ചു.



ആറാട്ടുപുഴ സെന്റ് ജോർജ് ദേവാലയ കൂദാശയോടനുബന്ധിച്ച് നടന്ന പൊതുസമ്മേളനത്തിന്റെ ഉദ്ഘാടനം കുറിയാക്കോസ് മാർ ക്ലിമ്മീസ് നിർവഹിക്കുന്നു.



'സഹോദരൻ' പ്രസ്ഥാനത്തിന്റെ ഭവനദാന പദ്ധതിയുടെ ഭാഗമായി യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ നിർമിച്ചു നൽകുന്ന ആറു ഭവനങ്ങളിൽ രണ്ടു ഭവനങ്ങളുടെ കൂദാശയും താക്കോൽ കൈമാറലും നടന്നു. അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഭദ്രാസന സെക്രട്ടറി ഫാ. അലക്സാണ്ടർ എബ്രഹാം തുടങ്ങിവർ ആശംസകൾ നേർന്നു. കവിയൂർ സ്ലീബാ പള്ളി ഇടവകാംഗമായ മുരിങ്ങയിൽ തങ്കമ്മ കോശി പ. സഭയ്ക്കു നൽകിയ സ്ഥലത്താണ് ഭൂരഹിതരായ രണ്ടു കുടുംബങ്ങൾക്ക് ഭവനം നിർമിച്ചു നൽകിയത്.



ആർദ്ര ചാരിറ്റബിൾ സൊസൈറ്റി കുണ്ടറയിൽ പണിതു നൽകിയ ഭവനത്തിന്റെ കൂദാശ മെയ് 23-ന് വ്യാഴാഴ്ച ആർദ്ര പ്രസിഡന്റ് എബ്രഹാം മാർ സെറാഫിം തിരുമനസുകൊണ്ട് നിർവഹിച്ചു. ആർദ്ര ഭാരവാഹികളും കമ്മിറ്റി അംഗങ്ങളും, ഇടവക വികാരിമാരും ഭാരവാഹികളും സംബന്ധിച്ചു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ചരിത്രരേഖ

# എഴുത്തുകളുടെ നമ്പർ ബുക്ക്

## പ. ഗീവർഗീസ് മാർ ദീവന്നാസ്യോസ് വട്ടശ്ശേരിൽ

### പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 1925-ലെ കല്പനകളുടെ നമ്പർ ബുക്ക്.

666. മാത്തുള്ളേച്ചനു. ടി കല്പന മനോരമയിൽ പരസ്യം ചെയ്യണമെന്നു.

667. പാറേട്ടു സ്കറിയാക്കുട്ടിക്കു. 665 നമ്പർ കല്പന പൗരപ്രഭയിൽ പരസ്യം ചെയ്യണമെന്നു.

668. കാതോലിക്കാ ബാവായ്ക്കു. പെരുനാളിനു മുൻകൂട്ടി വന്നുചേരണമെന്നും മറ്റും. 1101 തുലാം 6-നു പരുമല.

669. മാളിയേക്കൽ കൊച്ചുമാണിക്കു. മകന്റെ മകൻ ഈപ്പന്റെ കല്യാണത്തെക്കുറിച്ചു അനുഗ്രഹ കല്പന.

670. പുത്തൻപുരയ്ക്കൽ പൗലൂസ് മത്തായിക്കു. ടിയാന്റെ അപ്പന്റെ ചരമത്തിൽ അനുശോചന കല്പന. 1101 തുലാം 8-നു പരുമല.

671. കുറിയാക്കോസ് റമ്പാച്ചനു. പെരുനാൾ ക്ഷണവും.

672. സ്കറിയാ മല്പാൻ ചെറിയമഠത്തിൽ. വർത്തമാനങ്ങൾക്കും ടി സംഗതിക്കും.

673. പൂതക്കുഴിയിൽ അബ്രഹാം കത്തനാർക്കു. ടി.

674. ഇ. ജെ. ഫീലിപ്പോസ്. കേസുകളെ സംബന്ധിച്ചു. സമരിക്കേസിൽ മൊഴി കൊടുപ്പാൻ ഇന്നു കോട്ടയത്തിനു പോകുന്നു എന്നും മറ്റും. 1101 തുലാം 10-നു. പരുമല.

**സമരിക്കേസിൽ സാക്ഷിമൊഴി കൊടുക്കേണ്ട ആവശ്യത്തിലേക്ക് 1101 തുലാം 10-ന് തിങ്കളാഴ്ച ഉച്ചതിരിഞ്ഞ് മൂന്നര മണിക്കു വള്ളം കയറി 11-ന് വെളുപ്പിനെ കോട്ടയത്തു എത്തി മാർ ഏലിയാ ചാപ്പലിൽ താമസിച്ചു വരുന്നു.**

675. തോപ്പിൽ പാപ്പിക്കു. മോടയിൽ കൊച്ചുവറീതുമായി പറഞ്ഞുതീർക്കാനുള്ള പാട്ടസംഗതിയെക്കുറിച്ചു തീർക്കുന്നതിനായി ടിയാൻ ഉടൻതന്നെ ഇവിടെ വരുന്നതിനു വിവരം അറിയിക്കണമെന്നു. 1101 തുലാം 10-നു ഏലിയാ ചാപ്പൽ കോട്ടയം.

**1101 തുലാം 12-നു ബുധനാഴ്ച പകൽ ഒരു മണിക്കു ശേഷം വട്ടശ്ശേരിൽ തോപ്പിൽ പാപ്പിയുടെ അമ്മയുടെ സുഖക്കേടു കൂടുതൽ എന്നു ആളു വന്ന് അറിയിക്കയാൽ നാമും മട്ടയ്ക്കൽ മല്പാനും ഉപ്പൂട്ടിൽ യാക്കൂബ് കത്തനാരും മറ്റും കൂടി അയ്മനത്തിനു പോയി. അവിടെ എത്തി രോഗികളുടെ തൈലാഭിഷേക ക്രമം കഴിച്ചശേഷം നാലര മണിക്ക് അവിടെ നിന്നും വള്ളം വഴി ചുങ്കക്കടവിൽ എത്തി വണ്ടിയിൽ ആറു മണിയോടു കൂടി ചാപ്പലിൽ എത്തി താമസിച്ചു.**

1101 തുലാം 15 ... സമരിക്കേസിൽ സാക്ഷിമൊഴി കൊടുക്കുന്നതിനായി 1101 തുലാം 15-നു പന്ത്രണ്ടര മണിക്ക് മജിസ്ട്രേറ്റ് കോർട്ടിൽ ഹാജരായി. ഇന്നു നമ്മുടെ ...

676. ഇലഞ്ഞിക്കൽ ഫീലിപ്പോച്ചനു. തിരുവല്ലായിലെ വഴക്കു തീർക്കുന്ന കാര്യത്തിനും മറ്റും.

677. വാകത്താനത്തു തെക്കേപ്പുറത്തു ഉലഹന്നാച്ചനു. ടിയാന്റെ അനുജന്റെ മകളുടെ സ്ത്രീധനപണം വാങ്ങിക്കുന്നതിനെക്കുറിച്ചു. ... സംഗതി തീർപ്പിക്കുന്ന കാര്യവും മറ്റും. 1101 തുലാം 17-നു ഏലിയാ ചാപ്പൽ.

**14-3-1101. ഇന്ന് കോടതിയിൽ ഹാജരായി എതൃകക്ഷികളുടെ ക്രാസ് ഒരു മണിക്കു തുടങ്ങി മൂന്നിനു അവസാനിച്ചു.**

678. കെ. കെ. ലൂക്കോസ് വക്കീലിനു. എം. സാമുവൽ എന്ന കമ്പോണ്ടർക്കു



കോട്ടയത്തേക്കു ഒരു സ്ഥലംമാറ്റം കൊടുപ്പാൻ ഉത്സാഹിക്കണമെന്നും മറ്റും. 1101 തുലാം 14-നു മാർ ഏലിയാ ചാപ്പൽ.

679. ഇ. ജെ. ഫീലിപ്പോസ്. വർത്തമാനങ്ങൾക്ക്. ...

**17-നു തിങ്കൾ പെരുനാൾ കഴിഞ്ഞു. 19-ന് ബുധനാഴ്ച വൈകിട്ട് ഏകദേശം 11 മണിക്ക് വള്ളം കയറി 20-നു വ്യാഴാഴ്ച ഉച്ചയ്ക്കു മാർ ഏലിയാ ചാപ്പലിലെത്തി. ...**

680. പാലപ്പള്ളിൽ പൗലൂസു കത്തനാർക്കു. വർത്തമാനങ്ങൾക്കും മറ്റും.

681. പി. കെ. ഇട്ടിമാത്തുവിനു. 100 രൂപാ മണിഓർഡറായി അയയ്ക്കുന്നു എന്നും വർത്തമാനങ്ങൾക്കും.

682. സി. മാത്തൻ അവർകൾക്കു. ടിയാന്റെ മകന്റെ കല്യാണത്തിൽ ആശീർവാദ കല്പന.

683. കുന്നന്താനത്തു വടക്കേഭാഗം പുത്തൻപള്ളി യോഗക്കാർക്കു.

പ്രിയരെ, ആ പള്ളിയുടെ കഴിഞ്ഞ ആണ്ടത്തെ മുതൽചുമതലയും കണക്കെഴുത്തും വഹിച്ചു നടത്തിവന്ന ചുമതലക്കാർ അവരുടെ ചുമതലയുടെ കണക്കു കേൾപ്പിച്ചു ഒഴിഞ്ഞിരിക്കുന്നതിനാൽ മേൽ ആണ്ടേക്കു മുതൽചുമതലയ്ക്കായി കലക്കുളത്തു കുര്യൻ കോശിയെയും കണക്കനായി പോത്ത പീലിപ്പോസിനെയും (പാറാങ്ക വടക്കേതിൽ) നിങ്ങൾ തിരഞ്ഞെടുത്തതിനെ നാം സ്ഥിരപ്പെടുത്തി ഈ കല്പന മൂലം അവരെ ടി ചുമതലകൾക്കായി നിയമിച്ചിരിക്കുന്നു. അവരെക്കൊണ്ട് അവരുടെ ചുമതലകൾ ഭംഗിയായും കൃത്യമായും നടത്തിച്ചുകൊള്ളുകയും ചിലവു നീക്കി ബാക്കിയും റിക്കാർട്ടുകൾ മുതലായതു പുതിയ ചുമതലക്കാരെ ഏല്പിച്ചുകൊള്ളുകയും വേണം. ശേഷം കാര്യങ്ങൾക്കു പിന്നാലെ നാം കല്പന അയയ്ക്കുന്നതാണ്. സർവ്വശക്തനായ ദൈവത്തിന്റെ...

എന്നു 1925-നു കൊല്ലം 1101 തുലാം 22-നു കോട്ടയത്തു മാർ ഏലിയാ ചാപ്പലിൽ നിന്നും.

684. കരോട്ടു കുഞ്ചപ്പനു. നമ്മുടെ ചക്കിട്ടടത്തു കത്തനാച്ചന്റെ ചിറ്റപ്പന്റെ മകൻ .... നു ഒരു ജോലിക്ക് തോട്ടങ്ങളിലേക്കു ഒരു എഴുത്തോ മറ്റോ കൊടുക്കണമെന്നും മറ്റും. 1101 തുലാം 22. മാർ ഏലിയാ ചാപ്പൽ.

685. ... അപ്പന്റെ മരണത്തിൽ അനുശോചിച്ചുകൊണ്ടു. തുലാം 23 ഏലിയാ ചാപ്പൽ.

**24-3-101. ഇന്നു പന്ത്രണ്ടരയ്ക്ക് കച്ചേരിയിൽ എത്തി. ...**

**26-3-101. ഇന്നു എതൃകക്ഷിയുടെ ക്രാസ് വിസ്താരശേഷം 4 മണിക്കു മടങ്ങി.**

**27-3-101. ഇന്നു സാക്ഷിമൊഴി അവസാനിച്ചു.**

686. പാലപ്പള്ളിൽ പൗലൂസു കത്തനാർക്കു. വർത്തമാനങ്ങൾക്കു.

687. ചീരാമ്യാലിൽ ഗീവറുഗീസു കത്തനാർക്കു. ടി സംഗതി.

688. പി. കെ. ഇട്ടിമാത്തുവിനു. രൂപാ അയച്ചിട്ടുണ്ടെന്നും മറ്റും.

689. ഇ. ജെ. ഫീലിപ്പോസ് അവർകൾക്കു. കേസ്സുകളെക്കുറിച്ചും മറ്റും. 1101 തുലാം 29-നു. മാർ ഏലിയാ ചാപ്പൽ.

**തുലാം 30-നു ഞായറാഴ്ച ഉച്ചതിരിഞ്ഞ് കോട്ടയത്തുനിന്ന് തിരിച്ച് 31-നു എട്ടു മണിയോടു കൂടി പരുമല സിമ്മനാരിയിൽ എത്തി താമസിക്കുന്നു. വഴിക്കു കുറിച്ചിയിൽ നൈച്ചേരി വീട്ടിൽ കയറി പ്രാർത്ഥന കഴിഞ്ഞു പോരുകയും ചെയ്തു.**

690. പാലപ്പള്ളിൽ പൗലൂസ് കത്തനാർക്കു. 25 രൂപാ അങ്ങോട്ടയയ്ക്കുന്നു എന്നും മറ്റും.

691. കെ. വി. കൊച്ചീപ്പച്ചനു. കേസുകളുടെ വിവരവും മറ്റും.

692. വട്ടശ്ശേരിൽ ചാക്കോ ചെറിയാൻ കത്തനാർക്കു. വിശ്വാസപ്രമാണ തർജ്ജമയെക്കുറിച്ചുള്ള വ്യാഖ്യാനത്തെക്കുറിച്ചു. 111 വൃശ്ചികം 2-നു. പരുമല സിമ്മനാരി.

693. ഇ. ജെ. ഫീലിപ്പോസ് അവർകൾക്കു. കേസുകളെക്കുറിച്ചും മറ്റും. ജഡ്ജ്മെന്റ് വായിച്ചപ്പോൾ കുറിച്ചെടുത്ത നോട്ട് ബുക്ക്പോസ്റ്റ് അയയ്ക്കുന്നു എന്നും മറ്റും.

694. പറമ്പിൽ കൊച്ചുമ്മൻ വാദ്ധ്യാർക്കു. പത്തനാപുരത്തു ശെമ്മാശൻ വശം പുത്തൻകാവിക്കാരന്റെ നോട്ടു കൊടുത്തയയ്ക്കണമെന്നു. ടി തീയതി. ടി സ്ഥലം.

695. പറമ്പിൽ കൊച്ചുമ്മൻ വാദ്ധ്യാർക്കു. റിവിഷൻ, സിമ്മനാരി സമരി മുതലായ കേസുകളെ സംബന്ധിച്ചും, കേസിലേക്കു വേണ്ട പണപിരിവിനെ സംബന്ധിച്ചും. പത്തനാപുരത്തു ശെമ്മാശൻ വശം നോട്ട് കൊടുത്തയയ്ക്കണമെന്നും മറ്റും. 1101 വൃശ്ചികം 4-നു. പരുമല സിമ്മനാരി.

696. പുത്തൻപുരയ്ക്കൽ തോമ്മസു കത്തനാർക്കു. ബഥനി മെത്രാച്ചനു മംഗളപത്രവും പണക്കിഴിയും പുതിയകാവുകാർ കൊടുക്കുന്ന മീറ്റിംഗിനെ സംബന്ധിച്ചു. ...

697. മുളമൂട്ടിൽ തോമ്മസു കത്തനാർക്കു. മകളുടെ വിവാഹത്തെ സംബന്ധിച്ചു അനുഗ്രഹങ്ങളും ആശീർവാദവും. 1101 വൃശ്ചികം 5-നു. പരുമല സിമ്മനാരിയിൽ നിന്നും.

699. ബഥനി എപ്പിസ്കോപ്പാ അവർകൾക്കു. പുതിയകാവുകാർ ബഥനി എപ്പിസ്കോപ്പായ്ക്കു മംഗളപത്രം മുതലായവ സമർപ്പിക്കുന്ന മീറ്റിംഗിൽ ആദ്ധ്യക്ഷം വഹിപ്പാൻ സുഖക്കേടുകൊണ്ടും മറ്റും നിവൃത്തിയില്ലെന്നും ...

700. കെ. വി. ഈപ്പൻ ബി.എ. അവർകൾക്കു. ... ചാക്കോ എന്ന ആളുടെ അനുജൻ ജി. മത്തായിക്ക്. ....

701. തിരുവിതാംകൂർ ദിവാൻജിക്കു. കുറ്റിക്കണ്ടത്തിൽ അലക്സാണ്ടർ അച്ചനെ (ഫാ. കെ. സി. അലക്സാണ്ടർ) പ്രജാസഭാ മെമ്പറായി ഗവണ്മെന്റ് നോമിനേറ്റ് ചെയ്യണമെന്നുള്ള ശുപാർശ കല്പന. 1101 വൃശ്ചികം 6-നു പരുമല സിമ്മനാരിയിൽ നിന്നും.

702. കൊല്ലം ദിവാൻ പേഷ്ക്കാർക്ക്. ടി സംഗതി. ടി തീയതി. ടി സ്ഥലം.

703. പെൻഷ്യന്റു കണ്ട്രോളർ എം. ഐ. വർക്കി അവർകൾക്ക്. മകളുടെ കല്യാണത്തെക്കുറിച്ച് ആശീർവാദ കല്പന. ടി തീയതി. ടി സ്ഥലം.

704. ഇ. ജെ. ഫീലിപ്പോസ് വക്കീൽ അവർകൾക്ക്. പുനരിനെ സംബന്ധിച്ച്, പണപ്പിരിവ്, തിരുവല്ലാ പള്ളിയിലെ വഴക്കു സമാധാനപ്പെടുത്തൽ ആദിയായവ. ടി തീയതി. ടി സ്ഥലം.

705. വഞ്ചിയിൽ പീലിപ്പോസു കത്തനാർക്കു. പുനരിന്റെ നോട്ടീസു കൈപ്പറ്റി ഒപ്പിട്ടയയ്ക്കുന്നതിനെപ്പറ്റിയും, ഇനി തിരുവനന്തപുരത്തു നിന്നു വരുന്ന വക്കാലത്തു താമസം കൂടാതെ സാക്ഷ്യപ്പെടുത്തി അയയ്ക്കണമെന്നും. ടി തീയതി. ടി സ്ഥലം.

706. തയ്യിൽ കെ. സി. ഈപ്പച്ചനു. കണ്ടനാട് വൈശ്യംപറമ്പിൽ ചെറിയാനുവേണ്ടി ചില സഹായങ്ങൾ ചെയ്യുന്നതിനു. 1101 വൃശ്ചികം 7-നു. പരുമല സിമ്മനാരിയിൽ നിന്നും.

707. തൃപ്പൂണിത്തുറ മൂക്കഞ്ചേരിൽ പുരവത്തു പൈലിക്ക്. എം. പി. വർക്കിയുടെ ഭാര്യയുടെ മരണത്തിൽ അനുശോചിക്കുന്നു എന്നും മറ്റും. 1101 വൃശ്ചികം 9-നു. പരുമല സിമ്മനാരിയിൽ നിന്നും.

708. ഏറാതോട്ടത്തു ഉണ്ണൂണ്ണിക്കു. അപ്പന്റെ മരണത്തിൽ അനുശോചിക്കുന്നു എന്നും മറ്റും. ടി തീയതി. ടി സ്ഥലം.

709. കണ്ണങ്കോട്ടു കാഞ്ഞിരക്കാട്ടു മത്തായി കത്തനാർക്കു. സുഖക്കേടു സുഖമായതുകൊണ്ടും കൊച്ചുമെത്രാച്ചനിൽ നിന്നും വി. തൈലാഭിഷേകം കൈക്കൊള്ളുവാൻ ഇടയായതുകൊണ്ടും സന്തോഷിക്കയും ദൈവത്തെ സ്തുതിക്കയും ചെയ്യുന്നു എന്നും മറ്റും. ടി തീയതി. ടി സ്ഥലം.

710. പി. കെ. ഇട്ടിമാത്തു, കുന്ദംകുളം. വർത്തമാനങ്ങളും പണപ്പിരിവിനെ സംബന്ധിച്ചും. വടക്കാഞ്ചേരിയിൽ പള്ളി പണിയുവാൻ ശ്രമിക്കുന്നതിൽ സന്തോഷിക്കുന്നു എന്നും മറ്റും. ടി തീയതി. ടി സ്ഥലം.

711. പി. കെ. കുര്യൻ കായംകുളം. വർത്തമാനങ്ങൾ. ടി തീയതി. ടി സ്ഥലം.

712. To The Revannie Commissioner.....

My Dear ... Robinson,

I would request you to excuse my troubling you with this letter. The bearer O. Mathai .... is a young in law who is a member of the Syrian church with which I am connected. I am ...... interested in his welfare and I would request you to render any help you can for which I am much obliged.

I remain,
Dear sir
Yours e er sincerely
Mar Dionysius

24-11-1925
09-4-1110
Parumala Seminary

713. നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായ്ക്ക് (പിന്നീട് പ. ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ - എഡിറ്റർ). തോമ്മസു ശെമ്മാശൻ കൂടുതലായി കൊടുത്ത 36 രൂപായെ സംബന്ധിച്ചും മാർത്തോമ്മാക്കാർക്ക് സ്കൂൾ (ദിവാൻജി) അനുവദിച്ചതിനെ സംബന്ധിച്ചും. ... സംബന്ധിച്ചു വിമർശിച്ചും, അദ്ദേഹത്തോടു ഈ വക സംഗതികൾ ഇനിയുമുണ്ടെങ്കിൽ അറിയിക്കണമെന്നും മറ്റും. 1101 വൃശ്ചികം 10-നു പരുമല സിമ്മനാരിയിൽ നിന്നും.

714. കോട്ടയം താഴത്തു കുഞ്ഞിന്. മാർത്തോമ്മാക്കാർ പരിഷ്ക്കരിച്ചിരിക്കുന്ന തക്സായെക്കുറിച്ച് ഒരു നിരൂപണം ചെയ്യുന്നതിനോ, പ്രത്യാഖ്യാനം എഴുതുന്നതിനോ ബുദ്ധിക്കും ശരീരത്തിനും വേണ്ടത്ര ശക്തിയില്ലെന്നുള്ളതുകൊണ്ടു പെട്ടെന്നു കാര്യങ്ങൾ എല്ലാം ചെയ്തുതരുന്നതിന് ബ. ബഥനി മെത്രാച്ചനോടു പറഞ്ഞിട്ടുണ്ടെന്നും, അദ്ദേഹം പ്രവർത്തിക്കുമെന്നും അത്യാവശ്യമെന്തെങ്കിലും ചോദിച്ചാൽ നമുക്കറിയാവുന്ന മറുപടി പറഞ്ഞുതരാമെന്നും, നിങ്ങളുടെ പരിശ്രമത്തിൽ സന്തോഷിക്കുന്നു എന്നും മറ്റും. 1101 വൃശ്ചികം 12-നു പരുമല സിമ്മനാരിയിൽ നിന്നും.

715. മുണ്ടക്കയം, കന്നുകുഴി, .... ഇടവകക്കാർക്കു. കേസിന്റെ ചിലവിലേക്ക് പണം പിരിക്കുന്നതിനായി പുത്തൻപുരയ്ക്കൽ ഗീവറുഗീസു കത്തനാരെയും കരിങ്ങണാമറ്റത്ത് മാത്യൂസ് കത്തനാരെയും അയയ്ക്കുന്ന വിവരത്തിന് 1101 വൃശ്ചികം 11-ന് കോട്ടയം ഏലിയാ ചാപ്പലിൽ നിന്നും.

717. ഇലഞ്ഞിക്കൽ പീലിപ്പോസു വക്കീലിനു. കേസിലേക്കുള്ള പണപ്പിരിവിനെ സംബന്ധിച്ചും കേസിന്റെ നടത്തിപ്പിനെക്കുറിച്ചും സിമ്മനാരി സമരി

യെക്കുറിച്ചും മറ്റും. 1101 വൃശ്ചികം 13-നു പരുമല സിമ്മനാരി.

718. പൂതക്കുഴിയിൽ അബ്രഹാം കത്തനാർക്കു. പണപ്പിരിവിനെ സംബന്ധിച്ചും മറ്റും. 1101 വൃശ്ചികം 17-നു. ടി സ്ഥലം.

719. തെരുവത്തു മൂപ്പച്ചനു. കേസുകളെക്കുറിച്ചും കടമ്പനാട്ടുപള്ളിയിലെ പുതിയ മുക്ത്യാരെ സ്ഥിരപ്പെടുത്തി കല്പന അയയ്ക്കുന്നതിനുള്ള നക്കൽ എഴുതി അയയ്ക്കണമെന്നും ശൂരനാട്ടുകാരൻ കിഴക്കേടത്തു ഗീവറുഗീസിന്റെ ഒന്നു രണ്ടു മാമോദീസാകൾ കഴിച്ചുകൊടുക്കാത്തതിനെ സംബന്ധിച്ചു മൂപ്പച്ചൻ കുറ്റിയിൽ അച്ചനോടു ആലോചിച്ച് കൊച്ചുമെത്രാച്ചനെ വിവരം അറിയിച്ചു തീരുമാനമുണ്ടാക്കിക്കൊള്ളണമെന്നും മറ്റും. 1101 വൃശ്ചികം 18-നു. പരുമല സിമ്മനാരി.

720. തേരകത്തു ചെറിയാൻകുഞ്ഞു മുതലാളിക്കു. കേസുകളെക്കുറിച്ചും, ശൂരനാട്ടു കിഴക്കേടത്തു ഗീവറുഗീസിന്റെ കാര്യത്തെക്കുറിച്ച് തെരുവത്തു അച്ചന്റെ പേർക്കു എഴുതിയിട്ടുണ്ടെന്നും, കൊച്ചുമെത്രാച്ചൻ അതിൽ ചില ... ക്കേസിൽ പ്രവേശിച്ചിട്ടുണ്ടെന്നും അദ്ദേഹം വേണ്ടപോലെ ചെയ്യുമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

721. കൊച്ചുമെത്രാച്ചനു. ത്രൈവാര സംഗതികൾക്ക്. ടി തീയതി. ടി സ്ഥലം.

722. ഒ. എം. ചെറിയാനു. സി. എ. തോമസ് എന്നയാൾക്കു ഒരു സ്ഥിര ജോലി കൊടുക്കണമെന്നു.

723. മഴുവഞ്ചേരിപറമ്പിൽ പൗലോ കുഞ്ഞിക്കോര. അയച്ച രൂപാ പത്തും ഇവിടെ കിട്ടിയ വിവരത്തിന്.

724. ചീരാമ്യാലിൽ ഗീവറുഗീസ് കത്തനാർക്കു. കേസുകളെക്കുറിച്ചും വർത്തമാനങ്ങൾക്കും മറ്റും.

725. എറികാട്ടു മാത്തു ചാക്കോ. വർത്തമാനങ്ങൾക്കും മറ്റും.

726. പി. പി. തൊമ്മൻ മാസ്റ്റർ. ടി സംഗതി. 17-4-101. പരുമല.

727. വടശ്ശേരിയത്തു യൗസേപ്പ് കത്തനാർക്കു. മാടത്തു ശെമ്മാശന്റെ വരുമാന ഓഹരി വീതം ശരിയായി വീതിച്ചു കൊടുക്കണമെന്നും ആ ഇടവകയിലെ കുഴപ്പങ്ങൾ കൊച്ചുമെത്രാച്ചനെ വരുത്തി തീരുമാനിപ്പിച്ചു കൊള്ളണമെന്നും അതല്ലാത്തപക്ഷം യോഗപ്രധാനികളും താനും ഇവിടെ എത്തുന്നതായാൽ നാം തീരുമാനമുണ്ടാക്കുന്നതാണെന്നും മറ്റും. 20-4-101. പരുമല സിമ്മനാരി.

728. തുരുത്തിപള്ളിൽ കൊച്ചൂഞ്ഞിനു. കൊച്ചിട്ടിയപ്പച്ചന്റെ മകളുടെ കല്യാണത്തിനു ആശീർവാദ കല്പന.

729. റ്റി. റ്റി. കോര. ... വർത്തമാനങ്ങൾക്കും മറ്റും.

730. വൈശ്യംപറമ്പിൽ ചെറിയാൻ യൗസേപ്പ്. ടി കാര്യം. 21-4-101.

731. പൂതക്കുഴിയിൽ അബ്രഹാം കത്തനാർക്കു. പണപ്പിരിവിനെക്കുറിച്ചും മറ്റും എഴുതിയിരുന്നതിനു മറുപടി കണ്ടില്ലെന്നും മറ്റും.

732. ഇലഞ്ഞിക്കൽ പീലിപ്പോച്ചനു. കേസിന്റെ (പുനരിന്റെ) അവധി എന്നാണെന്നും മറ്റും.

733. തുടിയൻ പൗലോസുകുഞ്ഞിനു. വർത്തമാനങ്ങൾക്കും ഒരു ഫോട്ടോ അയയ്ക്കുന്നു എന്നും മറ്റും.

734. ഏരാത്തേത്തു ഉണ്ണൂണ്ണിക്കു. ടിയാന്റെ അപ്പന്റെ അടിയന്തിരത്തെക്കുറിച്ചു.

735. ജോൺ കത്തനാർക്കു. ആലുവായിലെ താമസത്തെക്കുറിച്ചു.

736. തുണ്ടിയിൽ കുഞ്ഞിനു. മതതീക്ഷ്ണതയിൽ ആശംസിച്ചും മറ്റും. 1101 വൃശ്ചികം 23-നു. പരുമല.

737. വർക്കിപ്പിള്ളയ്ക്കു. പൂച്ചുകാരൻ (പെയിന്റിംഗ് ജോലിക്കാരൻ - എഡിറ്റർ) വേലനെ പറഞ്ഞയക്കണമെന്നും മറ്റും.

738. കല്ലറയ്ക്കൽ കുഞ്ചപ്പനു. പണപ്പിരിവിനെക്കുറിച്ചും 300 രൂപാ ഫീലിപ്പോസ് വക്കീലിനു അയച്ചുകൊടുക്കുന്നതിനെക്കുറിച്ചും. 101 വൃശ്ചികം 24-നു പരുമല സിമ്മനാരി.

739. മട്ടയ്ക്കൽ മല്പാനു. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

740. തുമ്പമൺ പള്ളിക്കാർക്കു. അവിടത്തെ ഇംഗ്ലീഷ് സ്കൂളിന്റെ 25 വർഷം തികയുന്ന ജൂബിലി ആഘോഷപൂർവ്വം കൊണ്ടാടുന്നു എന്നറിയുന്നതിൽ സന്തോഷിക്കുന്നു എന്നും അതിനു അദ്ധ്യക്ഷം വഹിക്കുന്നതിനു ഒരു എഴുത്തു തിരുവിതാംകൂർ ദിവാൻജിയുടെ പേർക്കു എഴുതി അയക്കുന്നതാണെന്നും വിശേഷിച്ചും കോട്ടയത്തു നടന്നതുപോലെ ഒരു യോഗം ... മാവേലിക്കര വച്ചു നടത്തുന്നതിനു നിശ്ചയിച്ച് ... 14-നു തിങ്കളാഴ്ച നിരണത്തും 16-നു മാവേലിക്കരയും 18-നു തുമ്പമണ്ണിലും നടക്കത്തക്കവണ്ണം തീരുമാനിച്ചിരിക്കയാൽ ഇതിനെക്കുറിച്ച് നിങ്ങൾ പള്ളിക്കാർക്കു വിശേഷാൽ വല്ല അഭിപ്രായങ്ങൾ ഉണ്ടെങ്കിൽ മുൻകൂട്ടി അറിയിക്കണമെന്നും മറ്റും.

741. തിരുവിതാംകൂർ ദിവാൻജിക്കു. തുമ്പമൺ സ്കൂളിന്റെ 25 വർഷം തികയുന്ന ദിവസത്തിൽ നടത്തുന്ന മീറ്റിംഗിൽ ആദ്ധ്യക്ഷം വഹിക്കുന്നതിനുവേണ്ടിയുള്ള ഒരു എഴുത്തു ഇംഗ്ലീഷിൽ എഴുതി അയച്ചു. 101 വൃശ്ചികം 25. പരുമല സിമ്മനാരി.

742. ഇ. ജെ. ജോൺ വക്കീലിനു. തിരുവനന്തപുരം പള്ളിയുടെ സിൽവർ ജൂബിലിയിൽ വന്നു സംബന്ധിക്കണമെന്ന് ആഗ്രഹമുണ്ടെന്നിരുന്നാലും സുഖക്കേടു നിമിത്തം സാധിക്കാതെയിരിക്കുന്നതിൽ വ്യസനിക്കുന്നു എന്നും മറ്റും. 101 വൃശ്ചികം 25. പരുമല.

743. കോശി വക്കീലിനു. സമരിക്കേസിനെക്കുറിച്ച്. 27-4-101. പരുമല.

744. മാവേലിക്കര പുതിയകാവ് പള്ളിക്കാർക്കു. അവിടെ കൂടുവാനിരിക്കുന്ന യോഗത്തെക്കുറിച്ചു. 101. വൃശ്ചികം 27. പരുമല സിമ്മനാരി.

745. പൂതക്കുഴിയിൽ കത്തനാർക്കു. വർത്തമാനങ്ങൾക്കു.

746. കൊച്ചീപ്പച്ചനു. കേസിന്റെ കാര്യവും മറ്റും.

747. ഇലഞ്ഞിക്കൽ പീലിപ്പോച്ചനു. ടി കാര്യം. 29-4-101. പരുമല.

748. മൂലമണ്ണിൽ തോമസ് കത്തനാർക്കു. ടിയാന്റെ മകന്റെ മരണത്തെക്കുറിച്ച് അനുശോചന കത്ത്.

749. കാതോലിക്കാ ബാവാ അവർകൾക്കു. വർത്തമാനങ്ങൾക്ക്.

750. കൊച്ചുമെത്രാച്ചനു. വർത്തമാനങ്ങൾക്കും മറ്റും.

751. പുലിക്കോട്ടിൽ യൗസേപ്പ് ശെമ്മാശനു. വർത്തമാനങ്ങൾക്കു.

752. പാലത്തുങ്കൽ ഇത്താപ്പിരിക്കു. വർത്തമാനങ്ങൾക്കും മറ്റും. 101 ധനു 1-നു. പരുമല സിമ്മനാരി.

753. കിഴക്കേയറ്റത്തു കുഞ്ഞപ്പനു. കേസിന്റെ കാര്യവും മറ്റും.

754. വർക്കിപ്പിള്ളയ്ക്കു. ടി കാര്യത്തിനും മറ്റും. 3-4-101. പരുമല.

755. നിരണത്തുപള്ളിക്കു. ധനു 14-ലെ യോഗം സംബന്ധിച്ചുള്ള അച്ചടിച്ച കല്പന.

756. മേൽപ്പാടത്തു പള്ളി.

757. വളഞ്ഞവട്ടത്തു.

758. നെടുമ്പ്രത്തു.

759. പാണ്ടങ്കരി.

760. ജോൺ വക്കീലിനു. ടി യോഗത്തിന്റെ വിവരവും അന്നു വന്നുചേരണമെന്നും കല്പന പകർപ്പും.

761. പൂതക്കുഴി കത്തനാച്ചനു. ടി കാര്യം.

762. കെ. സി. മാമ്മൻ മാപ്പിളയ്ക്കു. ടി കാര്യം.

നിരണം, തുമ്പമൺ ഈ ഇടവകയിലെ എല്ലാ പള്ളികൾക്കും കൊല്ലം ഇടവകയിലെ മാവേലിക്കരയും സമീപമുള്ള പള്ളികൾക്കും കൊല്ലം ഇടവകയിൽ വടക്കൻ പള്ളികൾക്കും നമ്പരില്ലാതെ കല്പനകൾ അയച്ചു. 8-5-101.

763. കൊച്ചീപ്പച്ചനു. ... കാര്യം. 4-5-101. പരുമല.

764. ചക്കിട്ടടത്തു തൊമ്മൻ കത്തനാർക്കു. അവിടെവച്ചു ധനു 18-നു നടത്തുന്നതിനു നിശ്ചയിച്ചിരിക്കുന്ന യോഗത്തിനു പള്ളികൾക്കു കല്പന അയച്ചുപോയതിനാൽ തീയതി മാറ്റാൻ പാടില്ലെന്നും മറ്റും.

765. പൂതക്കുഴിയിൽ കത്തനാച്ചനു. ടി കാര്യം. 6-5-101. പരുമല.

766. പൂതക്കുഴിയിൽ അബ്രഹാം കത്തനാർക്കു. കെ. ജോർജിനെ അനുമോദിച്ചു കമ്പി അടിച്ചിട്ടുണ്ടെന്നും മറ്റും.

767. വിലനിലത്തു മൂപ്പച്ചനു. യോഗത്തിൽ വന്നുചേരുന്നതിനു 31 പള്ളിക്കാർക്കു കല്പന അയച്ചിട്ടുണ്ടെന്നും മറ്റും.

768. കിഴക്കേയറ്റത്തു കുഞ്ഞപ്പനു. സമരിക്കേസിന്റെ ഇന്നത്തെ വിവരം അറിയിക്കണമെന്നും മറ്റു വർത്തമാനങ്ങൾക്കും.

769. പാലപ്പള്ളിൽ പൗലൂസ് കത്തനാർക്കു. വർത്തമാനങ്ങൾക്കും മറ്റും.

770. മണലിൽ മാത്യൂസ് കത്തനാർക്കു. ...

771. ഇ. ജെ. ഫീലിപ്പോസ് അവർകൾക്കു. ടി കാര്യം.

772. കൊച്ചുമെത്രാച്ചനു. വർത്തമാനങ്ങൾക്കും മറ്റും.

773. ചെറിയമഠത്തിൽ കൊച്ചുയാക്കൂബ് കത്തനാർക്കു. പണപ്പിരിവിനെക്കുറിച്ചും മറ്റും.

774. ചുങ്കത്തു വറീതു ഇയ്യുവിനു. വർത്തമാനങ്ങൾക്കും മറ്റും.

775. കുര്യപ്പ കത്തനാർക്കു. യൗസേപ്പ് ശെമ്മാശന്റെ സുറിയാനി പഠനത്തെക്കുറിച്ചു. 7-5-101. പരുമല.

776. വർക്കിപ്പിള്ളയ്ക്കു. വർത്തമാനങ്ങൾക്കും മറ്റും.

777. തൊമ്മൻ മാസ്റ്റർക്കു. ടി കാര്യം.

778. കരിങ്ങണാമറ്റത്തു കത്തനാർക്കു. പണപ്പിരിവിനെക്കുറിച്ചു. 8-5-101. പരുമല.

779. ഒ. എം. ചെറിയാൻ ബി.എ. എൽ.റ്റി. ക്കു. തലവടിക്കാരൻ കെ. കെ. മാത്യുവിന്റെ കാര്യം. 11-5-101. പരുമല.

780. പൂതക്കുഴിയിൽ കത്തനാർക്കു. വർത്തമാനങ്ങൾക്കു.

781. തുമ്പമൺ സ്കൂൾ ഹെഡ്മാസ്റ്റർക്കു. ദിവാൻജിയുടെ മറുപടി അയയ്ക്കുന്നു എന്നു.

782. കാതോലിക്കാ ബാവായ്ക്കു. വർത്തമാനങ്ങൾക്കു.

783. പുത്തൂർ പള്ളി വികാരി കുറിയാക്കോസു കത്തനാർക്കു. കൊച്ചുമെത്രാച്ചന്റെ അടുക്കൽ ആ പള്ളിക്കാര്യം അപേക്ഷിക്കണമെന്നു.

784. പുലിമുഖത്തു ഗീവറുഗീസു കത്തനാർക്കു. വടക്കേക്കര പള്ളി കാര്യം കൊച്ചുമെത്രാച്ചന്റെ അടുക്കൽ അപേക്ഷിക്കണമെന്നു. ഈ വിവരം തയ്യിൽ കത്തനാരെ അറിയിക്കണമെന്നും.

785. തൊമ്മൻ മാസ്റ്റർക്കു. വർത്തമാനങ്ങൾക്കും മറ്റും.

786. കിഴക്കേയറ്റത്തു കുഞ്ഞപ്പനു. കേസിന്റെ കാര്യം.

787. പുലിക്കോട്ടു യോസഫ് ശെമ്മാശനു. വർത്തമാനങ്ങൾക്കും മറ്റും. 1101 ധനു 12. പരുമല സിമ്മനാരി.

**13-നു രാവിലെ നിരണത്തു പള്ളിയിൽ എത്തി കുർബാനയിൽ സംബന്ധിച്ചു. മുട്ടുങ്കേരിലച്ചൻ കുർബ്ബാന ചൊല്ലി.**

**14-5-101. ഇന്നു നിരണത്തു പള്ളിയിൽ വച്ചു നിരണം ഭദ്രാസന ഇടവക പള്ളി പ്രതിപുരുഷ സംഘം കൂടി. 5977 രൂപാ വരിയിട്ടു.**

**15-5-101. ഇന്നു കാലത്തെ നിരണത്തു നിന്നു തിരിച്ചു. 9 മണിക്കു പരുമലയെത്തി.**

788. കൊച്ചുമെത്രാച്ചനു. പ്രാക്കാനത്തു ആശാരിയത്തു ശെമ്മാശനു പട്ടം കൊടുത്തയയ്ക്കണമെന്നു. 15-5-101. പരുമല.

789. കെ. എ. കൃഷ്ണയ്യങ്കാർക്കു. കേസിനെക്കുറിച്ചു. ടി തീയതി. ടി സ്ഥലം.

**16-നു രാവിലെ പരുമല നിന്നു തിരിച്ചു 9 മണിയോടു കൂടി പുതിയകാവു പള്ളിയിൽ എത്തി. പള്ളി പ്രതിപുരുഷയോഗം ഇന്നു തന്നെ കൂടി. ഒരു മണിക്കു പിരിഞ്ഞു.**

790. കെ. കെ. ലൂക്കോസ്. ബി.എ. ... മാവേലിക്കരക്കാരൻ കെ. എം. ജോണിനെക്കുറിച്ചു ... 17-5-101. മാവേലിക്കര.

**17-നു കാലത്ത് മാവേലിക്കര നിന്നു സ്പെഷ്യൽ കാറിൽ തുമ്പമൺ പള്ളിയിലെത്തി. 18-5-101-ൽ തുമ്പമൺ പള്ളിപ്രതിപുരുഷയോഗം കൂടി.**

**20-നു ഞായറാഴ്ച വൈകിട്ടു 6 മണിക്കു സ്പെഷ്യൽ കാറിൽ തിരിച്ചു 11 മണിക്കു പരുമല എത്തി.**

791. ഇ. ജെ. പീലിപ്പോസ്. കേസു സംബന്ധിച്ചും മറ്റു വർത്തമാനങ്ങൾക്കും.

792. കിഴക്കേയറ്റത്തു കുഞ്ഞപ്പനു. ടി സംഗതി.

793. എറികാട്ടു കുഞ്ചപ്പനു. ടി സംഗതി.

794. കെ. വി. ഏബ്രഹാം വക്കീലിനു. ടി സംഗതി. 101 ധനു 21. പരുമല സിമ്മനാരി.

795. പാലപ്പള്ളിൽ പൗലൂസു കത്തനാർക്കു. വർത്തമാനങ്ങൾക്കു.

796. ചീരാമ്യാലിൽ ഗീവറുഗീസു കത്തനാർക്കു. ടി സംഗതി.

797. കരിങ്ങണാമറ്റത്തു മാത്യൂസ് കത്തനാർക്കു. ടി സംഗതി. 101 ധനു 22. പരുമല സിമ്മനാരി.

798. മുട്ടങ്കേരിൽ സ്കറിയാ കത്തനാർക്കു. കല്ലൂപ്പാറ പള്ളിയിൽ നോമ്പുവീടയ്ക്കു വി. കുർബ്ബാന മുതലായ കർമ്മാദികൾ നടത്തിക്കൊടുക്കണമെന്നു. ടി തീയതി. ടി സ്ഥലം.

799. കൊച്ചുമെത്രാച്ചനു. പത്തനാപുരത്തു ശെമ്മാശനു കത്തനാരുപട്ടം കൊടുക്കുന്നതിനെക്കുറിച്ചു. ടി തീയതി. ടി സ്ഥലം.

800. കൊച്ചുമെത്രാച്ചനു. പണപ്പിരിവിനെക്കുറിച്ചും മറ്റു വർത്തമാനങ്ങൾക്കും. 101 ധനു 22. പരുമല സിമ്മനാരി.

801. മട്ടയ്ക്കൽ മല്പാനു. കേസുകളെ സംബന്ധിച്ചും വർത്തമാനങ്ങൾക്കും ടി സ്ഥലം. ടി തീയതി.

802. ഇലഞ്ഞിക്കൽ ഫീലിപ്പോച്ചനു. ടി കാര്യങ്ങൾ. ടി തീയതി. ടി സ്ഥലം.

803. ഇലഞ്ഞിക്കൽ ഫീലിപ്പോച്ചനു. കേസിലേക്കു വക്കീലിനെ ശട്ടംകെട്ടേണ്ടതിനെ സംബന്ധിച്ചും പണത്തെ സംബന്ധിച്ചും. 1101 ധനു 25-നു. പരുമല സിമ്മനാരിയിൽ നിന്നും.

804. തയ്യിൽ കൊച്ചീപ്പച്ചനു. ടി കാര്യങ്ങൾ. ടി തീയതി. ടി സ്ഥലം.

805. അയിതപ്പള്ളിൽ പാപ്പിക്കു. വർത്തമാനങ്ങൾ. പണപ്പിരിവിനെ സംബന്ധിച്ചു. 101 ധനു 26-നു പരുമല സിമ്മനാരിയിൽ നിന്നും.

806. കലയങ്കാട്ടിൽ തോമ്മസു കത്തനാർ, നെടുമ്പ്രോത്തു കണ്ടൻ പോത്തഗീവറുഗീസ്, അയതാംകുടിയിൽ പാപ്പി ഇവർക്കു ഒന്നിച്ചു. പണം ഉടൻ പിരിച്ചു അയക്കണമെന്നു. ടി സ്ഥലം. ടി തീയതി.

807. കെ. വി. ഈപ്പൻ വക്കീലിനു. യോഗനിശ്ചയപ്രകാരം ചുമതലപ്പെടുത്തിയിട്ടുള്ള പള്ളികളിലെ പണം മുഴുവൻ ഉടൻ പിരിച്ചയച്ചു തരണമെന്നു. ടി തീയതി. ടി സ്ഥലം.

808. തേവലക്കര പള്ളി വികാരി മാപ്പിളവീട്ടിൽ വൈദ്യൻ തോമസ് കത്തനാർക്കു. ആ പള്ളിയിലെ പണം അയച്ചുതരണമെന്നും എല്ലാവരെയും അതിനായി ഉത്സാഹിപ്പിക്കണമെന്നും ടി തീയതി. ടി സ്ഥലം.

809. കൊച്ചുമെത്രാച്ചനു. വർത്തമാനങ്ങളെ സംബന്ധിച്ചു. 1101 ധനു 28-നു പരുമല സിമ്മനാരിയിൽ നിന്നും.

810. മുറിമറ്റത്തിൽ ഗീവറുഗീസ് കത്തനാർക്കു. വർത്തമാനങ്ങളെക്കുറിച്ചു. ടി തീയതി. ടി സ്ഥലം.

811. ഐസക്ക് മത്തായിക്കു. വർത്തമാനങ്ങളെ സംബന്ധിച്ചു. ടി തീയതി. ടി സ്ഥലം.

812. പയ്യമ്പിള്ളിൽ മൂപ്പച്ചനു. പുന്നവേലി പള്ളിക്കാർക്കു ഇതു സഹിതം അയയ്ക്കുന്ന എഴുത്തു അവർക്കു കൊടുക്കണമെന്നും പണപ്പിരിവിനെ സംബന്ധിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

813. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായിൽ നിന്നും. പുന്നവേലി പള്ളിയിലെ വികാരിയും ദേശത്തുപട്ടക്കാരും പള്ളിക്കൈക്കാരും ശേഷം ജനങ്ങളും കൂടിക്കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയരെ, ആ പള്ളിയുടെ വികാരിയായ നമ്മുടെ പയ്യമ്പിള്ളിൽ മൂപ്പച്ചനു വേറെ പല പള്ളികൾ നടത്തിപ്പാനുള്ളതിനാലും മറ്റും നിങ്ങളുടെ ആത്മിക ദിഷ്ടതികൾക്കു ചിലപ്പോൾ വിഘ്നം നേരിടുന്നതുകൊണ്ട് മാസത്തിൽ ഒരാഴ്ചയെങ്കിലും നമ്മുടെ കങ്ങഴ വയലപ്പള്ളിൽ സ്കറിയാ കത്തനാർ കൂടെ അവിടെ നടത്തത്തക്കവണ്ണം അനുവദിച്ചു കല്പന അയയ്ക്കണമെന്നുള്ള അപേക്ഷ കിട്ടി. നിങ്ങളുടെ അപേക്ഷപ്രകാരം വികാരിയായ പയ്യമ്പിള്ളിൽ മൂപ്പച്ചന്റെ സഹായിയായി വയലപ്പള്ളിൽ സ്കറിയാ കത്തനാരെ കൂടെ ഈ കല്പന മൂലം നാം നിയമിച്ചിരിക്കുന്നതിനാൽ സഹായി എന്ന നിലയിൽ ടി സ്കറിയാ കത്തനാരെ കൊണ്ടു കൂടെ ആ പള്ളി നടത്തിച്ചുകൊള്ളണം, വികാരിയുടെ പ്രത്യേക അധികാരമായ വികാരിക്കുറി എഴുതുക മുതലായവ വികാരിയായ പയ്യമ്പിള്ളിൽ മൂപ്പച്ചനെക്കൊണ്ടു തന്നെ ചെയ്യിച്ചുകൊള്ളുകയും വേണം. ശേഷം കാര്യങ്ങൾക്കു പിന്നാലെ നാം കല്പന അയയ്ക്കുന്നതാണ്. സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. എന്നു 1101 ധനു 28-നു. പരുമല സിമ്മനാരിയിൽ നിന്നും.

(തുടരും)



# മലമടക്കിലെ കെടാവിളക്ക്

ഫാ. കുറിയാക്കോസ് ഒ.ഐ.സി.

**മലങ്കര ഓർത്തഡോക്സ് സഭയിലെ പ്രഥമ സന്യാസ സമൂഹമായ റാന്നി–പെരുനാട് ബഥനി ആശ്രമത്തിന്റെ ചരിത്രം ആശ്രമാംഗമായിരുന്ന ഫാ. കുറിയാക്കോസ് ഒ.ഐ.സി. രചിച്ച് പ്രശസ്ത പത്രപ്രവർത്തകനായ കെ. വി. മാമ്മൻ എഡിറ്റ് ചെയ്ത് 1994–ൽ ബഥനി ആശ്രമം പ്രസിദ്ധീകരിച്ചിരുന്നു. സമകാലിക ചരിത്രരേഖകൾ കൂട്ടിച്ചേർത്തുകൊണ്ടുള്ള ആ ഗ്രന്ഥത്തിന്റെ പരിഷ്ക്കരിച്ച രൂപം സത്യാന്വേഷികൾക്കായി പ്രസിദ്ധീകരിക്കുന്നു.**



### 14

## ബഥനിയിൽ മെത്രാന്മാർ

പുരാതന ക്രൈസ്തവ സന്യാസാശ്രമങ്ങളിൽ നിന്ന് ചിലരെ പൊതുസഭയിൽ ഭരണം ഇല്ലാത്ത തീബേലിന്റെ മെത്രാന്മാരായി വാഴിക്കുന്ന പതിവ് ഉണ്ടായിരുന്നു. സിറിയ, അർമേനിയ, ഗ്രീക്ക്, ഈജിപ്ത് തുടങ്ങിയ രാജ്യങ്ങളിലെ സഭകൾ ഇങ്ങനെ ചെയ്തിട്ടുണ്ട്. ഈ പാരമ്പര്യത്തെ മുൻനിർത്തിയാണ് മലങ്കരസഭയിലെ പ്രഥമ സന്യാസിസമൂഹമായ ബഥനിയിൽ മേല്പട്ടക്കാർ ഉണ്ടാകുവാൻ ഇടയായത്. തിരുവല്ല തിരുമൂലപുരം ഓർത്തഡോക്സ് പള്ളിയിൽ വച്ച് 1925 മകരം 15-ാം തീയതി ബഥനി ആശ്രമം സുപ്പീരിയറായ ഫാ പി. റ്റി. ഗീവറുഗീസിന് നിരണം ഇടവകയുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ റമ്പാൻ സ്ഥാനം നൽകി. 'കാലതാമസം കൂടാതെ എപ്പിസ്കോപ്പാ ആയി വാഴിക്കുന്നതിന് ആലോചന ഉണ്ടായി. ഈ അവസരത്തിൽ ബ്രദേഴ്സിലും സിസ്റ്റേഴ്സിലും ഉള്ളവർ തങ്ങളുടെ എതിരഭിപ്രായം അറിയിച്ചിരുന്നു. അപ്പോൾ ആശ്രമത്തിലെ സന്യാസിമാർക്ക് പട്ടം കൊടുക്കുക ആദിയായ കാര്യങ്ങൾ നടത്തി അതിന്റെ ഭാവി ശ്രേയസ്കരമാക്കിത്തീർക്കുന്നതിൽ സ്ഥാനസ്വീകരണം സഹായകരമായിത്തീരുമെന്നു മലങ്കര മെത്രാപ്പോലീത്താ കല്പിക്കുകയും അങ്ങനെ തീരുമാനിക്കുകയും ചെയ്തു (*ബഥനിക്കാര്യങ്ങൾ*, ഫാ. അലക്സിയോസ് ഒ. ഐ.സി., 1930, പേജ് 7).

റീത്തുപ്രസ്ഥാനത്തിന്റെ സജീവപ്രവർത്തകനായിരുന്ന പുലിക്കോട്ടിൽ ജോസഫ് റമ്പാൻ, ശെമ്മാശനായിരുന്ന കാലത്ത് 5-5-1100-ൽ (1925) അന്നത്തെ നിയുക്ത കാതോലിക്കായ്ക്ക് എഴുതിയത് ഇപ്രകാരമാണ്:

"കുന്നംകുളം. 5-5-1100. അവസരംപോലെ തിരുമനസുണർത്തിപ്പാൻ. ... തിരുമനസ്സുകൊണ്ട് കാതോലിക്കാ പദത്തിൽ കയറുകയാണെന്ന് ഉറപ്പിച്ചു കഴിഞ്ഞാൽ പലതും ഗൗനിക്കേണ്ടതുണ്ട്. അതൊന്നും ഈ അല്പജ്ഞൻ ഉണർത്തിക്കേണ്ടതില്ലല്ലോ. ...

കാതോലിക്കായെ വാഴിക്കുന്നതോടുകൂടി എം.എ. അച്ചനെയും മെത്രാച്ചനാക്കണമെന്ന് മെത്രാച്ചനും മറ്റും നിർബന്ധമുണ്ട്. എം.എ. അച്ചൻ മെത്രാനായാൽ ഇതര മെത്രാന്മാർ അദ്ദേഹവുമായി സ്വരചേർച്ചയിൽ നിൽക്കയില്ലെന്നാണ് എന്റെ നോട്ടം.

ഡീക്കൻ പി. ജോസഫ്

(*റീത്തുപ്രസ്ഥാന രഹസ്യങ്ങൾ*, പേജ് 31)

1925 ഏപ്രിൽ 30-നു കോട്ടയം ഇടവകയുടെ മാർ പീലക്സിനോസിനെ (വാകത്താനം) നിരണം പള്ളിയിൽ വച്ച് ദ്വിതീയ കാതോലിക്കാ ആയി (ബസ്സേലിയോസ് ഗീവറുഗീസ് പ്രഥമൻ) അഭിഷേകം ചെയ്തു. പിറ്റേദിവസം (മെയ് 1 വെള്ളി) നിരണം പള്ളിയിൽ വച്ചുതന്നെ മാർ ബസേലിയോസ് ഗീവറുഗീസ്

പ്രഥമൻ ബാവാ, ബഥനിയിലെ ഗീവർഗീസ് റമ്പാനെ മാർ ഈവാനിയോസ് എന്ന പേരിൽ മെത്രാനായി വാഴിച്ചു.

ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമനെ 1929-ൽ (104 കുംഭം 2) മൂന്നാമത്തെ കാതോലിക്കായായി കോട്ടയം എം.ഡി. സെമിനാരിയിൽ വച്ച് വാഴിച്ച ദിവസംതന്നെ ബഥനിയുടെ മാർ ഈവാനിയോസ് എപ്പിസ്കോപ്പായെ ബഥനിയുടെ മെത്രാപ്പോലീത്തായായും വാഴിച്ചു.

ബഥനിയിലെ രണ്ടാമത്തെ മേൽപ്പട്ടക്കാരനായിത്തീർന്ന ഒളശ്ശ കളപ്പുരയ്ക്കൽ ഫാ. യാക്കോബിനെ (ബഥനിയുടെ മാർ തെയോഫിലോസ് എന്ന പേരിൽ) സ്ഥാനാഭിഷേകം ചെയ്തത് (1104 കുംഭം 3-നു) മൂന്നാമത്തെ കാതോലിക്കാ ബാവാ കോട്ടയം എം.ഡി. സെമിനാരിയിൽ വച്ചായിരുന്നു. ഈ സാധു മെത്രാച്ചനെപ്പറ്റി സഭാചരിത്രകാരനായ ഇസ്സഡ്. എം. പാറേട്ട് ഇപ്രകാരമാണ് എഴുതിയിരിക്കുന്നത്: "സെറാമ്പൂർ കോളജിൽ പഠിച്ച കാലത്ത് ഫാ. ഗീവറുഗീസിന്റെ സ്വാധീനവലയത്തിൽപ്പെട്ട ആ സാധുവിന് ബഥനി മെത്രാന്റെ അഭിപ്രായത്തിന് അനുകൂലമായിട്ടല്ലാതെ ചിന്തിക്കാമെന്നുപോലും അറിയാമായിരുന്നു എന്ന് തോന്നുന്നില്ല. തന്റെ പൂർവ്വികർ ഉറച്ചുനിന്ന സഭയെ ഉപേക്ഷിച്ചുപോയതുകൊണ്ടുണ്ടായ ആഘാതത്താലോ എന്തോ അദ്ദേഹം വളരെ വൈകാതെ മാനസികരോഗിയായി. സ്വന്തം മുറിയിൽ നിന്നിറങ്ങാതെയോ ഇറക്കാതെയോ കഴിച്ച കാലത്തും അദ്ദേഹം തിരുവല്ല രൂപത ഭരിച്ചു എന്ന് രേഖയുണ്ടെന്നു കൂടി പ്രസ്താവിച്ചുകൊള്ളട്ടെ. മാർ ഈവാനിയോസിന്റെ റോമാലയന പ്രസ്ഥാനത്തിലെ രക്തസാക്ഷിയായി അദ്ദേഹം 1956 വരെ അങ്ങനെ കഴിച്ചശേഷം മരണമടഞ്ഞു (*നിത്യാക്ഷരങ്ങൾ വാല്യം രണ്ട്*, ഇസ്സഡ്. എം. പാറേട്ട്, പേജ് 431).

1930 സെപ്റ്റംബറിൽ മാർ ഈവാനിയോസ് റോമൻ കത്തോലിക്കാ സഭയിൽ ചേർന്നു. പിന്നീട് അദ്ദേഹം തിരുവനന്തപുരം അതിരൂപതയുടെ ആർച്ച് ബിഷപ്പായി ഭരണം നടത്തിയ ശേഷം 1953 ജൂലൈ 15-നു രാത്രി 11 മണിക്ക് കാലം ചെയ്തു.

'ആർച്ച് ബിഷപ്പ് 1953 ജൂണിൽ കരൾ രോഗത്താൽ വിവശനായി ആസന്ന നിലയിൽ കിടക്കുകയാണ്. ആല്പദിവസങ്ങൾക്കുള്ളിൽ, ശിഷ്യനും ദീർഘകാല സുഹൃത്തും ആയിരുന്ന, കോട്ടയം ഇടവകയുടെ സഹായ മെത്രാൻ പാറേട്ട് മാത്യൂസ് മാർ ഈവാനിയോസിനെ കാണാൻ ആർച്ച് ബിഷപ്പ് ആഗ്രഹിക്കുന്നു എന്ന് ഒരു കമ്പിസന്ദേശം ഈവാനിയോസിനു ലഭിച്ചു. ജൂൺ 23-നു മാർ ഈവാനിയോസ് പട്ടം അരമനയിൽ എത്തി. രോഗശയ്യാവലംബിയായ ആർച്ച് ബിഷപ്പിനെ കണ്ടു. അല്പസമയത്തിനുള്ളിൽ സമീപത്തുണ്ടായിരുന്നവർ എങ്ങോട്ടോ മാറിയപ്പോൾ തനിക്കു പാപമോചനം നല്കണമെന്ന് എപ്പിസ്കോപ്പായോട് ആർച്ച്ബിഷപ്പ് അപേക്ഷിച്ചു. എപ്പിസ്കോപ്പാ മടി കാണിച്ചു. അപ്പോൾ ആർച്ച് ബിഷപ്പ് വളരെ പണിപ്പെട്ട് എപ്പിസ്കോപ്പായുടെ കൈയ് സ്വന്തം തലയിൽ പിടിച്ചുകൊണ്ട് 'ഒരെപ്പിസ്കോപ്പായോടാണ് പാപമോചനത്തിനപേക്ഷിക്കുന്നത്' എന്നു പറഞ്ഞ് പാപമോചനത്തിന് ഓർത്തഡോക്സ് സഭ കല്പിച്ചിരിക്കുന്ന 'ഇന്ന' പ്രാർത്ഥന ചൊല്ലാൻ ആവശ്യപ്പെട്ടതനുസരിച്ച് എപ്പിസ്കോപ്പാ പാപമോചന പ്രാർത്ഥന ചൊല്ലി പാപമോചനം നൽകുകയും ചെയ്തു." പാറേട്ട് മാർ ഈവാനിയോസിന്റെ സ്വന്തം സഹോദരൻ ഇസ്സഡ്. എം. പാറേട്ട് എഴുതിയ വിവരമാണിത് (*നിത്യാക്ഷരങ്ങൾ വാല്യം രണ്ട്*, ഇസ്സഡ്. എം. പാറേട്ട്, പേജ് 433, 444).

### മാർ തേവോദോസിയോസ്

'കുഴിനിഴലുകൾക്കുമപ്പുറത്ത് - പുകച്ചുരുളുകൾ എത്താത്തിടത്ത് - പർണ്ണശാലയുടെ പരിശുദ്ധിയിൽ പ്രഗല്ഭ പ്രവർത്തന പ്രവീണനായിരുന്ന ഒരു പ്രേമഗംഭീരൻ വിശ്രമരഹിതം, പ്രാർത്ഥനാപൂർവ്വം പരിശ്രമിക്കുന്നുണ്ടായിരുന്നു. അദ്ദേഹം ആത്മാർത്ഥതയുടെ പ്രതീകമായിരുന്നു. ആത്മധീരതയുടെ പേശലക്ഷേത്രമായിരുന്നു. ആരാലും ആദരണീയനായ ആദർശവാനായിരുന്നു. പുതുപുഷ്പത്തിന്റെ സൗരഭ്യമായിരുന്നു. അഗ്നിയുടെ വിശുദ്ധിയായിരുന്നു. മഴവില്ലിന്റെ അഴകായിരുന്നു. ആഴിയുടെ ആഴമായിരുന്നു. ആകാശത്തിന്റെ വിശാലതയായിരുന്നു. അതായിരുന്നു, ആശ്രമത്തിലെ ആബൂനാ അലക്സിയോസ് (*ബഥനിയുടെ പനിമലർ*, ഫാ. ഗീവർഗീസ് അഞ്ചലിന്റെ ലേഖനം, പേജ് 85).

സന്യാസവൃത്തിയുടെ കാഷായവസ്ത്രം ധരിച്ച് മലനാടുകളിലും മലയോരങ്ങളിലും ചുറ്റിസഞ്ചരിച്ച്, പ്രവാചകന്മാരെപ്പോലെ പ്രസംഗിച്ച ആ യതിവര്യൻ മലങ്കരസഭയിൽ ഒരു അഭിനവ മാർഗ്ഗത്തിന്റെ പ്രണേതാവായിരുന്നു.



വൈദ്യന്മാരുടെയും വൈദികന്മാരുടെയും വിശിഷ്ട പാരമ്പര്യമുള്ള നിരണം മട്ടയ്ക്കൽ തറവാട്ടിൽ മത്തായിയുടെയും കുഞ്ഞാണ്ടമ്മയുടെയും മകനായി 1888 ആഗസ്റ്റ് 28-ന് ചാണ്ടിക്കുഞ്ഞ് ജനിച്ചു. തിരുവല്ല എം.ജി.എം. ഹൈസ്കൂൾ, കോട്ടയം എം.ഡി. സെമിനാരി, കോട്ടയം സി.എം.എസ്. കോളജ് എന്നിവിടങ്ങളിൽ പഠിച്ചു. 1912-ൽ ശെമ്മാശനായി. 1915-ൽ ഈസ്റ്റ് ബംഗാളിലെ ബാരിസോൾ ഡിവിനിറ്റി കോളജിൽ ചേർന്നു. 1917-ലും 18-ലും സെറാമ്പൂർ കോളജിൽ അലക്സന്ത്രയോസ് ശെമ്മാശൻ പഠനം തുടർന്നു. സെറാമ്പൂർ കോളജിൽ പ്രൊഫസറായിരുന്ന ഫാ. പി. റ്റി. ഗീവറുഗീസുമായി കൂടുതൽ ആത്മബന്ധം പുലർത്തുവാനും, സഹകരിച്ചു പ്രവർത്തിക്കുവാനും ഉള്ള ഒരവസരമായിരുന്നു അത്. ... 1938 ഏപ്രിൽ 7-ന് മുളന്തുരുത്തി കർമ്മേൽ ദയറായിൽ വച്ച് മാർ തേവോദോസിയോസ് എന്ന പേരിൽ മേല്പട്ടസ്ഥാനം സ്വീകരിച്ചു. കൊല്ലം, ബാഹ്യകേരളം എന്നീ ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്താ ആയിട്ടാണ് അദ്ദേഹം അഭിഷിക്തനായത്' (*അലക്സിയോസ് മാർ തേവോദോസിയോസ്*, ഡോ. സാമുവൽ ചന്ദനപ്പള്ളി, പേജ് 11).

അദ്ദേഹം കൊല്ലം ഭദ്രാസന മെത്രാനായതിനെക്കുറിച്ച് ആ ഭദ്രാസനത്തിലെ പ്രമുഖ വൈദികരിലൊരാളായ ഫാ. കെ. ഗീവർഗീസിന്റെ ഭാഷ്യം വായിക്കുക. 'ഇതിനിടയിൽ വിശുദ്ധ സഭയുടെ ആവശ്യം നിറഞ്ഞ സന്ദർഭത്തിൽ ശ്രേഷ്ഠാചാര്യപദവിയിലേക്ക് അദ്ദഹം ഉയർത്തപ്പെട്ടു. അങ്ങനെ ആബൂനാ അലക്സിയോസ്, അലക്സിയോസ് മാർ തേവോദോസിയോസ് ആയി. ആ ഉന്നത സ്ഥാനലബ്ധിയിൽ നിന്ന് ഒഴിഞ്ഞുമാറാൻ അദ്ദേഹം ആത്മാർത്ഥമായി ആഗ്രഹിച്ചതാണ്, ശ്രമിച്ചതാണ്. പക്ഷേ പ. സുന്നഹദോസിന്റെയും നേതാക്കളുടെയും നിരന്തര നിർബന്ധത്തിന് ഒടുവിൽ വഴങ്ങേണ്ടതായി വന്നു. കൊല്ലം, ബാഹ്യകേരളം എന്നീ ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്താ ആയിരുന്നു അദ്ദേഹം. ഈ ഭദ്രാസനങ്ങൾ അളവറ്റ ഭക്ത്യാദരങ്ങളോടെ സ്മരിക്കുന്ന പാവനനാമമാണ് 'മാർ തേവോദോസിയോസ്.' നിസ്വാർത്ഥസേവന നികേതനമായിരുന്ന് ഈ ഭദ്രാസനങ്ങളെ നെടുനാൾ ഭരിച്ചു. ഹൃദയപൂർവ്വം സ്നേഹിച്ചു. ... ആരാധനാസൗകര്യങ്ങളില്ലാതെ - ചിട്ടയും ക്രമവുമില്ലാതെ - ചിതറിപ്പാർത്തിരുന്ന സത്യവിശ്വാസികളും സഭാസ്നേഹികളുമായ സഭാസന്താനങ്ങളെ സമുചിതമായി സംഘടിപ്പിച്ചു. ആവേശവും അനുഗ്രഹവും അവർക്കു പകർന്നു കൊടുത്തു. ഈ രണ്ടു ഭദ്രാസനങ്ങളും ഇന്നത്തെ നിലയിൽ വികസിക്കുന്നതിന് അടിത്തറ പണിതത് വിശാല വീക്ഷണ വിചക്ഷണനായിരുന്ന അദ്ദേഹമാണ്. തെക്ക്

കന്യാകുമാരി മുതൽ വടക്ക് മാവേലിക്കര വരെയും പടിഞ്ഞാറ് അറബിക്കടൽ മുതൽ കിഴക്ക് സഹ്യപർവ്വതനിരകൾ വരെയും നീണ്ടുനിവർന്നു കിടന്ന അതിവിസ്തൃതമായ കൊല്ലം ഭദ്രാസനത്തിലെ യാത്രാസൗകര്യങ്ങളില്ലാത്ത ഗ്രാമങ്ങളിലെ കൊച്ചുകൊച്ചു പള്ളികളിലേക്ക് നടന്നും, കാളവണ്ടിയിൽ കയറിയും കർത്തവ്യനിരതൻ സഞ്ചരിച്ചിരുന്നു. കിഴുക്കാംതൂക്കായ ഒറ്റയടിപ്പാതകളിലൂടെ കുന്നുകളും താഴ്വരകളും കയറിയിറങ്ങുന്ന അദ്ദേഹം വഴിവക്കുകളിൽ കാണുന്ന കരിമ്പാറ കഷണങ്ങളിലിരുന്ന് വിശ്രമിക്കുകയായിരുന്നു. മസ്നപ്സായുടെ ഉള്ളിൽ നിന്ന്, പുറപ്പെട്ട് നെറുകയിൽകൂടി മുഖത്തേക്ക് ഒഴുകുന്ന വിയർപ്പുചോലകളെ തൂവാലകൊണ്ട് തുടച്ച് പൊട്ടിച്ചിരിപ്പിക്കുന്ന തമാശകൾ പറയുമായിരുന്നു. അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ എപ്പോഴും അർത്ഥപുഷ്ടങ്ങളായിരുന്നു; വേദശാസ്ത്ര സമ്പന്നമായിരുന്നു; ഹൃദയസ്പർശകമായിരുന്നു; ഭാഷ ലളിതമായിരുന്നു. ഭാഷയ്ക്കു സവിശേഷതയുണ്ടായിരുന്നു. അദ്ദേഹം നയിച്ചിട്ടുള്ള ധ്യാനയോഗങ്ങൾ ആത്മപരിവർത്തനപരങ്ങളായിരുന്നു. അവിസ്മരണീയങ്ങളായ അക്കാലങ്ങളിലെ അനേക സംഭവങ്ങളുടെ സ്മരണകൾ ഇന്നും എന്നും അനവദ്യമായ ആനന്ദത്തിന്റെ അലകൾ ഉയർത്തിക്കൊണ്ടിരുന്നു. ഭദ്രാസന സേവനാർത്ഥം അദ്ദേഹം കയറാത്ത മലയില്ല. കടക്കാത്ത കടവില്ല. തുഴയാത്ത പുഴയില്ല. അലയാത്ത ദിനമില്ല. അതായിരുന്നു ആ കാര്യവിചാരപരതന്ത്രന്റെ ഭദ്രാസനഭരണം. ...

ഒരിക്കൽ രോഗാതുരനായി, ആസന്നമരണനായി കിടക്കുന്ന സ്വസഹോദരനെ കാണാൻ അദ്ദേഹം മട്ടയ്ക്കൽ ഭവനത്തിലേക്കു പോയി. രോഗം മൂർച്ഛിച്ചു. രോഗി വളരെ അവശനായിരുന്നു. വീട്ടുകാർ വേണ്ടപോലെ ശുശ്രൂഷിക്കുകയും ചെയ്തു. എങ്കിലും പണദൗർബല്യം അവരെ അലട്ടുന്നുണ്ടായിരുന്നു. തിരുമേനി സഹോദരന്റെ ശയ്യയ്ക്കരികിൽ നിന്ന് മനമുരുകി പ്രാർത്ഥിച്ചു. സ്നേഹബഹുമാനങ്ങളോടെ അദ്ദേഹത്തെ നോക്കിനിന്നു. വിചാരവികാരങ്ങളുടെ തിരത്തള്ളൽ ആ മുഖത്തു പ്രകടമായിരുന്നു. അനന്തരം തിരിഞ്ഞു വീട്ടുകാരോടായി പറഞ്ഞു: "എല്ലാവരും പ്രാർത്ഥിക്കണം. ആശ്വാസം ദൈവം തമ്പുരാൻ നൽകും. ഞാൻ പ്രാർത്ഥനയിലും കുർബ്ബാനയിലും ഓർക്കുന്നതാണ്. വേണ്ടപോലെ ശുശ്രൂഷിക്കണം, ചികിത്സിക്കണം, നിങ്ങൾ മുട്ടിപ്പായി പ്രാർത്ഥിക്കണം. എല്ലാ കുറവും ദൈവം നീക്കി ആശ്വാസവും സമാധാനവും നൽകും. ഞാൻ പോകയാണ്." അദ്ദേഹം കാറിനു സമീപത്തേക്കു നടന്നു. ആ പീലികൾ നനയുന്നു. അതു വ്യക്തമല്ലായിരുന്നു. കുറെ കഴിഞ്ഞപ്പോൾ കാറിലിരുന്നുകൊണ്ട് ഈ എഴുത്തുകാരൻ പറഞ്ഞു: "തിരുമേനീ, ഈ സാന്ത്വന വചനങ്ങളെക്കാൾ ഇപ്പോഴത്തെ വലിയ ആവശ്യം മരുന്നു വാങ്ങാനെങ്കിലും കുറച്ചു പണമായിരുന്നു. ഒരു ചെറിയ തുകയെങ്കിലും അവരെ ഏല്പിക്കേണ്ടതായിരുന്നു." "അച്ചാ അബദ്ധം പറയാതെ" തിരുമേനി അല്പം സ്വരം ഉയർത്തി കല്പിച്ചു. "കുടുംബസ്വത്തിൽ എനിക്ക് ഒരു ഓഹരി ഉണ്ടായിരുന്നു. അത് ഞാൻ ആശ്രമത്തിൽ കൊണ്ടുപോയില്ല. അവർ എടുക്കുകയായിരുന്നു. അത് എടുത്തുകൊള്ളട്ടെ. ഇപ്പോൾ എന്റെ കൈയിൽ പണം ഉണ്ടെങ്കിൽ അത് കുറെ ആശ്രമത്തിന്റെയും ബാക്കി ഭദ്രാസനത്തിന്റെയുമാണ്. ഞാൻ അതിന്റെ ട്രസ്റ്റിയാണ്. ഞാൻ വിശ്വാസലംഘനം കാണിക്കാമോ. ഒരിക്കലുമില്ല" (*ബഥനിയുടെ പനിമലർ*, ഫാ. ഗീവർഗീസ് അഞ്ചലിന്റെ ലേഖനം, പേജ് 90, 91, 93).

"സമൂഹത്തിന്റെ മുതലിൽനിന്ന് ഒരു പൈസപോലും സ്വന്തക്കാർക്ക് കൊടുത്തുകൂടാ എന്നതായിരുന്നു തിരുമേനിയുടെ നിഷ്ഠ."

തന്റെ ഉത്തമ ബോധ്യത്തിന്റെ ഉറച്ച അടിസ്ഥാനത്തിലുള്ള ധൈര്യത്തിൽ മാർ തേവോദോസിയോസ് പ്രസിദ്ധനായിരുന്നു. സി. പി. രാമസ്വാമി അയ്യർ തിരുവിതാംകൂർ ദിവാനായിരിക്കുമ്പോൾ മലങ്കരസഭാ നേതാക്കളെ ജയിലിൽ പിടിച്ചിട്ടതും ഒരു പ്രത്യേക സാഹചര്യത്തിൽ മലങ്കരസഭാ നേതൃത്വം സി. പി. രാമസ്വാമി അയ്യർക്ക് ഒരു സ്വീകരണ സൽക്കാരം നൽകിയതും അത്രവേഗം വിസ്മരിക്കാനാവില്ലല്ലോ. ഈ ഉദ്യാനവിരുന്നിൽ താൻ സംബന്ധിക്കുകയില്ലെന്നും അതിനു തന്റെ മനസ്സ് അനുവദിക്കുന്നില്ലെന്നും മെത്രാപ്പോലീത്താ സഭാനേതൃത്വത്തെ അറിയിച്ചിരുന്നു.

ഒരു ദുഃഖവെള്ളിയാഴ്ച കണ്ടത്തിൽ കെ. സി. ഈപ്പൻ ജയിലിൽ വച്ചു മരിച്ചു. അദ്ദേഹത്തെ തിരുമൂലപുരം പള്ളിയിൽ മാർ തേവോദോസിയോസ് കബറടക്കിയതും ചരമപ്രസംഗം ചെയ്തതും അക്കാലത്തെ വലിയ സംഭവങ്ങളായിരുന്നു (നേരത്തെ എം. പി. പത്രോസ് റമ്പാൻ - പിന്നീട് പത്രോസ് മാർ ഒസ്താത്തിയോസ് - ജയിലിൽ എത്തി സഭാനേതാക്കളെ സന്ദർശിച്ചിട്ടുണ്ട്). മെത്രാപ്പോലീത്തായെ സി. പി. യുടെ പോലീസ് അറസ്റ്റു ചെയ്തു ജയിലിൽ ഇടുമെന്നു പലരും ഭയപ്പെട്ടിരുന്നു. മെത്രാച്ചന്റെ പേരിൽ രാജദ്രോഹക്കുറ്റം ചുമത്താനായിരുന്നു സി. പി. യുടെ ആളുകൾ തീരുമാനിച്ചതെങ്കിലും അറസ്റ്റു ചെയ്യാൻ അവർ ധൈര്യപ്പെട്ടില്ല. ഏതു പ്രതിസന്ധിയിലും മനസ്സാക്ഷിയുടെ പ്രേരണയെ അവഗണിക്കാൻ അദ്ദേഹം ഒരുക്കമില്ലായിരുന്നു. ദൃഢബോധ്യത്തോടുകൂടിയ നടപടി സ്വീകരിക്കുമ്പോൾ എന്തും വന്നുകൊള്ളട്ടെ എന്ന ചിന്തയായിരുന്നു മെത്രാച്ചനെ സദാ ഭരിച്ചിരുന്നത്. മെത്രാച്ചന്റെ ധീരമായ നിലപാടിനെ പ്രകീർത്തിച്ചുകൊണ്ട് അന്നു സി. പി. മാത്തൻ എഴുതിയ കത്തിൽ 'But for you I would have left this Church' എന്നു പറഞ്ഞിരുന്നു. പീസ് ലീഗ് സത്യഗ്രഹത്തെ തുടർന്നു സഭാസമാധാനം സംബന്ധിച്ചു നടന്ന ചിങ്ങവനം വട്ടമേശ സമ്മേളനത്തിലും മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിൽ വിട്ടുവീഴ്ച പാടില്ലെന്നു പറഞ്ഞുകൊണ്ട് മാർ തേവോദോസിയോസ് തന്റെ നിലപാട് വ്യക്തമാക്കി സധൈര്യം ഇറങ്ങിപ്പോയിരുന്നു.

വനപ്രദേശമായിരുന്ന പെരുനാട് എന്ന മലനാട് ഗ്രാമത്തിന്റെ അഭിവൃദ്ധിക്കുവേണ്ടിയും മാർ തേവോദോസിയോസ് പരിശ്രമിച്ചിട്ടുണ്ട്. വർഷങ്ങൾക്കു മുമ്പ് മലേറിയാ ബാധിതരായി കിഴക്കൻ മലയോരങ്ങളിൽ പലരും മരണമടഞ്ഞപ്പോൾ ബഥനിവക സത്രം കെട്ടിടത്തിൽ മലേറിയ ഡിസ്പെൻസറി സർക്കാർ സ്ഥാപിച്ചു. കാലാന്തരത്തിൽ ഒരു ഗവണ്മെന്റാശുപത്രിയായി അത് വളർന്നു. ഇപ്പോൾ സ്ഥിരം ഡോക്ടർമാർ ഈ ആശുപത്രിയിൽ ഉണ്ട്. ആദ്യകാലങ്ങളിൽ അഞ്ചാറ് മൈൽ അകലെയുള്ള വടശ്ശേരിക്കര ആയിരുന്നു പെരുനാട്ടുകാരുടെ തപാലാപ്പീസ്. തിരുമേനിയുടെ ഉത്സാഹത്തിൽ പെരുനാട് തപാലാപ്പീസും ടെലിഫോൺ ഓഫീസും ഉണ്ടായി. സ്ഥലത്തെ ഹൈന്ദവരുടെ ഉത്സാഹത്തിൽ ഒരു സമ്പൂർണ്ണ ഹൈസ്കൂൾ സ്ഥാപിക്കുന്നതിന് അദ്ദേഹം നേതൃത്വം നൽകി. അവിടെ ആദ്യ വർഷം ശമ്പളമില്ലാതെ ബഥനിയിലെ സിസ്റ്റർ ദീനാ പഠിപ്പിച്ചിട്ടുമുണ്ട്.

അഖില മലങ്കര മർത്തമറിയം സമാജം, വിദ്യാർത്ഥിനീ വിദ്യാർത്ഥി കോൺഫ്രൻസുകൾ എന്നിവയുടെ ഉത്തമനായ പ്രസിഡന്റായിരുന്നു തിരുമേനി.

സഭയുടെ സത്യവിശ്വാസത്തിൽ ഉറച്ചുനിൽക്കുന്നതിനുള്ള ധീരതയും തത്വദീക്ഷയും അതു പ്രകടിപ്പിക്കുന്നതിനുള്ള ധൈര്യവും ഏതു പ്രതിസന്ധിയിലും അദ്ദേഹത്തിനുണ്ടായിരുന്നു.

അഭിപ്രായധീരനായ വട്ടശ്ശേരിൽ തിരുമേനിയോട് മാർ തേവോദോസിയോസിന് വലിയ ഭക്തിയും ബഹുമാനവുമാണ് ഉണ്ടായിരുന്നത്. അദ്ദേഹം മദ്രാസിൽ സ്ഥാപിച്ച ഇന്ത്യൻ ഓർത്തഡോക്സ് മിഷനിലെ ഒരു സജീവ പ്രവർത്തകനും അദ്ദേഹത്തിന്റെ ശിഷ്യനുമായ. ഫാ. സി. വി. ജോൺ (കൊല്ലകടവ്) തന്റെ അനുസ്മരണയിൽ ഇപ്രകാരം രേഖപ്പെടുത്തിക്കാണുന്നു: 'മാർ തേവോദോസിയോസ് തിരുമേനി വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് തിരുമേനിയെ മാതൃകയായി സ്വഹൃദയത്തിൽ കരുതിയിരുന്നു എന്നുള്ളത് സംശയരഹിതമായ സംഗതി ആണ്. ഹൃദയത്തിൽ ലഭിക്കുന്ന സത്യപ്രകാശത്തിൽ ഉറച്ചുനിൽക്കുന്നതിനുള്ള ധീരതയ്ക്ക് മലങ്കരസഭയുടെ സ്വാതന്ത്ര്യ സംരക്ഷണത്തിനും, സ്വയംപര്യാപ്തതയ്ക്കും, ശോഭനമായ ഭാവിക്കും വേണ്ടി സ്വജീവനെപ്പോലും ഗണിക്കാതെ ധീരമായി പോരാടിയ സഭാഭാസുരൻ ഗീവറുഗീസ് മാർ ദീവന്നാസ്യോസിൽ നിന്നു മാർ തേവോദോസിയോസിനു പ്രചോദനം ലഭിച്ചിരുന്നു.

മാർ തേവോദോസിയോസിന്റെ തത്വദീക്ഷയ്ക്കു വേറെയും ദൃഷ്ടാന്തങ്ങളുണ്ട്. മാർ ഈവാനിയോസ് സ്വന്ത സഭാമാതാവിനെയും, സ്വന്ത പിതാവിനെപ്പോലെ സ്നേഹിച്ച്, സഹായിച്ച്, വളർത്തിയ പിതാവും ഗുരുവുമായ വട്ടശ്ശേരിൽ തിരുമേനിയേയും ഉപേക്ഷിച്ച് ബഥനി ആശ്രമത്തിൽനിന്ന് ഇറങ്ങിപ്പോകുന്നതിന് മുമ്പ് തന്നെ അനുഗമിപ്പാൻ ആബൂനാ അലക്സിയോസിനെ നിർബന്ധിച്ചു. വാഗ്ദാനത്തിന്റെ വളമിട്ട് സർവ്വശക്തിയും ഉപയോഗിച്ച് ആഞ്ഞു വലിച്ചു. പക്ഷേ പ്രയോജനം ഒന്നും ഉണ്ടായില്ല. ശാന്തനും സൗമ്യനുമായ ആബൂനാ അലക്സിയോസിനെ അദ്ദേഹം ഉൾക്കൊണ്ടിരുന്ന സത്യവിശ്വാസത്തിൽ നിന്നും സ്വന്ത സഭാമാതാവിനോടുള്ള അടിയുറച്ച ഭക്തിയിൽ നിന്നും അണുപോലും വ്യതിചലിപ്പിക്കുവാൻ, പ്രഗല്ഭനും ആരെയും സ്വന്ത നിലപാടിലേക്ക് ചായിച്ചുകൊണ്ടുവരുവാൻ കഴിവുള്ള കരുത്തനുമായ മാർ ഈവാനിയോസിനു സാധിച്ചില്ല' (*ബഥനിയുടെ പനിമലർ*, പേജ് 139-140).

ബാഹ്യകേരള ഭദ്രാസന മെത്രാപ്പോലീത്താ എന്ന നിലയിലും സ്തുത്യർഹമായ സേവനമാണ് അദ്ദേഹം നിർവ്വഹിച്ചിട്ടുള്ളത്. ഭാരതത്തിന്റെ വിവിധ ഭാഗ

ങ്ങളിലായി ചിതറിപ്പാർത്തിരുന്ന മലങ്കരസഭാമക്കളെ തന്റെ പര്യടന സന്ദർശനങ്ങൾകൊണ്ട് വിശ്വാസത്തിലും ആരാധനയിലും ശക്തിപ്പെടുത്തി സംഘടിപ്പിച്ചു. കഴിവുള്ള സ്ഥലങ്ങളിലെല്ലാം സ്വന്തമായ ആരാധനാലയങ്ങളും വിവിധ രംഗങ്ങളിൽ സേവനത്തിനാവശ്യമായ സംരംഭങ്ങളും തുടങ്ങുവാൻ നല്ല നേതൃത്വം നൽകി. കേരളാതിർത്തി കടന്ന് പാളയംകോട്ട, മധുര, ഡിൻഡിഗൽ, തൃശ്ശിനാപ്പള്ളി, വെല്ലൂർ, കോയമ്പത്തൂർ, നീലഗിരി, ബാംഗ്ലൂർ, മദ്രാസ്, ന്യൂഡൽഹി, സെക്കണ്ടറാബാദ്, ബോംബെ, ലുധിയാന, ജബൽപൂർ, പൂനാ, കൽക്കട്ട തുടങ്ങി ഇന്ത്യയുടെ വിവിധ ഭാഗങ്ങൾ സന്ദർശിച്ച് ബാഹ്യകേരള ഭദ്രാസനത്തിന് വേണ്ടത്ര രൂപവും ഭാവവും നൽകിയ ആദ്യത്തെ മെത്രാപ്പോലീത്താ ആയിരുന്നു അദ്ദേഹം. ഭാരതത്തിനു പുറത്തുള്ള സിംഗപ്പൂരിലും കോലാലംപൂരിലും ഓർത്തഡോക്സ് സഭയുടെ വകയായി പള്ളികൾ സ്ഥാപിക്കുന്നതിനും ആവശ്യമായ നേതൃത്വം കൊടുത്തിട്ടുണ്ട്. ഇന്ത്യൻ ഓർത്തഡോക്സ് മിഷന്റെ ആഭിമുഖ്യത്തിൽ ആദ്യമായി പരിശീലിപ്പിക്കപ്പെട്ട ഫാ. സി. വി. ജോൺ, ഫാ. കെ. എ. ജോർജ്, ഫാ. സൈമൺ മാസ്, ഫാ. കെ. സി. തോമസ് (മാർ മക്കാറിയോസ്), ഫാ. റ്റി. സി. മത്തായി, ഫാ. എം. റ്റി. ഈശോ എന്നീ വൈദികരെ ബാഹ്യകേരളത്തിൽ നിയമിച്ചു.

1932–ലും 1937–ലും ഇംഗ്ലണ്ടിൽ പോയ കാര്യം മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. അദ്ദേഹം മേല്പട്ടക്കാരനായ ശേഷം 1948–ൽ ബൽജിയത്തിലെ ആംസ്റ്റർഡാം പട്ടണത്തിൽ കൂടിയ സഭകളുടെ ലോക കൗൺസിലിന്റെ ആദ്യ സമ്മേളനത്തിൽ സംബന്ധിക്കുകയും പ്രഥമ കേന്ദ്രക്കമ്മിറ്റിയിൽ തന്നെ മലങ്കരസഭയെ പ്രതിനിധാനം ചെയ്യുകയുമുണ്ടായി.

തന്റെ ഗുരുവായിരുന്ന മാർ ഈവാനിയോസ് 1953–ൽ അത്യാസന്ന നിലയിലാണെന്നുള്ള പത്രവാർത്ത, അക്ഷരാർത്ഥത്തിൽ തന്നെ ശാരീരികമായും മാനസികമായും തളർത്തി. അന്നു മുതൽ അദ്ദേഹവും രോഗിയായി. രോഗക്കിടക്കയിലായ മാർ ഈവാനിയോസിനെ ചെന്നു കാണുവാൻ സാധിക്കാതെ വന്നതിൽ അദ്ദേഹം അതീവ ദുഃഖിതനായിരുന്നു. പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് പട്ടം അരമനയിൽ എത്തി ആർച്ച് ബിഷപ്പിനെ സന്ദർശിച്ചശേഷം പാമ്പാടിക്ക് മടങ്ങിയപ്പോൾ, അന്ന് മാങ്ങാനം എബനേസർ ദയറായിൽ ചികിത്സയിലിരുന്ന മാർ തേവോദോസിയോസിനെ സന്ദർശിച്ച് ആർച്ച് ബിഷപ്പിന്റെ ആരോഗ്യസ്ഥിതി വിവരിച്ചു. അത് മാർ തേവോദോസിയോസ് കേട്ടപ്പോൾ ദീർഘശ്വാസം വിടുകയും കണ്ണീർ പൊഴിക്കുകയും ചെയ്ത രംഗം ഈ ഗ്രന്ഥകർത്താവ് ഇപ്പോഴും ഓർമ്മിക്കുന്നു.

അനാരോഗ്യം നിമിത്തം 1956–ൽ കൊല്ലം, ബാഹ്യകേരളം എന്നീ ഭദ്രാസനങ്ങളുടെ ഭരണച്ചുമതലയും 1960–ൽ ബഥനി ആശ്രമം സുപ്പീരിയർ സ്ഥാനവും അദ്ദേഹം ഉപേക്ഷിച്ചു. 1965 ഓഗസ്റ്റ് 6–നു മറുരൂപപ്പെരുന്നാൾ ദിവസം രാവിലെ വി. കുർബ്ബാനമദ്ധ്യേ ബസ്മൽക്കാ വേളയിൽ അദ്ദേഹം ഇഹലോകവാസം വെടിഞ്ഞു. പിറ്റേദിവസം മലങ്കരസഭയിലെ മേല്പട്ടക്കാരുടെ സഹകരണത്തിലും ഔഗേൻ ബാവായുടെ നേതൃത്വത്തിലും പെരുനാട് ബഥനി ആശ്രമം ചാപ്പലിന്റെ തെക്കേ വരാന്തയിൽ ബഹുമതിപൂർവ്വം ഭൗതികദേഹം സംസ്കരിച്ചു.

(തുടരും)

## പിറമാടം പള്ളിക്കേസ്: വിധി നടപ്പാക്കാൻ തിടുക്കം കാണിക്കുന്നതിൽ അസ്വഭാവികതയെന്ന് ഓർത്തഡോക്സ് സഭ

കോട്ടയം: പിറമാടം സെന്റ് ജോൺസ് ബേത്‌ലഹേം പള്ളിയെ സംബന്ധിച്ചുണ്ടായ കോടതി ഉത്തരവിനെ മാനിക്കുന്നതായി സഭാ വക്താവ് ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ എന്നും നീതി ന്യായ വ്യവസ്ഥകളെയും കോടതിവിധികളെയും സഭാ ഭരണഘടനയെയും മാനിക്കുക മാത്രമാണ് ചെയ്തിട്ടുള്ളത്. എന്നാൽ കോടതി വിധിയുടെ പകർപ്പ് പോലും ലഭിക്കുന്നതിന് മുൻപ് തന്നെ പാത്രിയാർക്കീസ് വിഭാഗത്തിലെ ഒരു മെത്രാപ്പോലീത്തായും വൈദികരും പോലീസിന്റെ ഒത്താശയോടു കൂടി പിറമാടം പള്ളിയിൽ പ്രവേശിച്ചു എന്നത് നിയമ വ്യവസ്ഥിതിയോടുള്ള വെല്ലുവിളിയാണ്.

2017–ലെ സുപ്രീംകോടതി വിധിയും അവയ്ക്ക് വിധേയമായി കാലാകാലങ്ങളിൽ കീഴ് കോടതികൾ പുറപ്പെടുവിച്ചിട്ടുള്ള വിധികളും നടപ്പിലാക്കി തരുന്നതിൽ വിമുഖത കാണിക്കുന്ന കേരള സർക്കാരും പോലീസ് അധികാരികളും പിറമാടം പള്ളിയുടെ കാര്യത്തിൽ കാണിച്ച തിടുക്കം ഏറെ ആശങ്ക ജനിപ്പിക്കുന്നതാണ്. പോലീസ് സംരക്ഷണം കോടതി നൽകാതിരിക്കെ പോലീസിന്റെ സഹായത്തോടെ പള്ളിക്കകത്ത് പ്രവേശിച്ചു എന്നുള്ളത് സംശയത്തിന് ഇടനൽകുന്നു. പിറമാടം പള്ളിയെ സംബന്ധിച്ചുണ്ടായ മുൻസിഫ് കോടതിവിധി തികച്ചും സാങ്കേതികമായ വിഷയം അടിസ്ഥാനമാക്കി മാത്രം ഉണ്ടായതാണ് അതിനെ നിയമപരമായി തന്നെ നേരിടും.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് അനുകൂലമായി ഉണ്ടായിട്ടുള്ള വിധി തീർപ്പുകളും സർക്കാർ നടത്തി തരണമെന്നും അദ്ദേഹം ആവശ്യപ്പെട്ടു. 11 പള്ളികളിൽ പോലീസ് പ്രൊട്ടക്ഷൻ അനുവദിച്ചുകൊണ്ടുള്ള കോടതി വിധികൾ ഉണ്ടായിട്ട് അത് നടപ്പിലാക്കാൻ കൂട്ടാക്കാത്ത സർക്കാർ ഒരു കീഴ്കോടതിയുടെ പരാമർശം മാത്രം ഉണ്ടായപ്പോൾ അത് നടപ്പിലാക്കുവാൻ തിടുക്കം കാണിക്കുന്നതിൽ അസ്വാഭാവികത ഉണ്ടെന്നും അദ്ദേഹം കൂട്ടിച്ചേർത്തു.



**Members of the FAM COLT 24 with HH Mathews III Catholicos in Mar Baselios Dayara, Njaliakuzhy.**

## ഡോ. എം ഐ പുന്നൂസിന് ക്രാന്തദർശി പുരസ്കാരം



കോട്ടയം: ഡോ. സിറിയക് തോമസ് ഫൗണ്ടേഷന്റെ കേരളത്തിലെ മികച്ച കോളജ് പ്രിൻസിപ്പലിനുള്ള പുരസ്കാരം ആലുവ യൂണിയൻ ക്രിസ്ത്യൻ കോളജ് പ്രിൻസിപ്പൽ ഡോ. എം. ഐ. പുന്നൂസിന്. മെയ് 31–ന് റിട്ടയർ ചെയ്യുന്ന ഡോ. പുന്നൂസ് ആലുവാ ഫെലോഷിപ്പ് ഹൗസ് സെക്രട്ടറിയായി ചുമതലയേൽക്കും. മീനടം സെന്റ് തോമസ് വലിയപള്ളി ഇടവകാംഗമാണ്.

**Processing & Food engineering ൽ തമിഴ്നാട് അഗ്രികൾച്ചർ യൂണിവേഴ്സിറ്റിയിൽ നിന്ന് Ph.D നേടിയ കുന്നംകുളം ചിറളയം സെന്റ് ലാസറസ് ഇടവക അംഗം ക്ലൗദിയ കെ. എൽ. കുന്നംകുളം ഭദ്രാസന സണ്ടേസ്കൂൾ ഡയറക്ടർ ഡോ. കെ. സി. ലോഫ്സന്റേയും മിനി ലോഫ്സന്റേയും മകൾ. ഭർത്താവ്: കുന്നംകുളം ചെറുവത്തൂർ കിഷൻ പോൾ.**



വചനതീർത്ഥം

# പെന്തിക്കോസ്തിക്ക് ശേഷം രണ്ടാം ഞായർ

## (വി. മത്തായി 10:34–11:1)

### ഫാ. ജെറിൻ ജോൺ അടൂർ



പരിശുദ്ധ പെന്തിക്കോസ്തി പെരുന്നാളിന് ശേഷം കടന്നുവരുന്ന രണ്ടാമത്തെ ഞായറാഴ്ചയിലെക്കാണ് ഈയാഴ്ചയിലെ വേദഭാഗം വിരൽ ചൂണ്ടുന്നത്. വി. മത്തായിയുടെ സുവിശേഷത്തിൽ ക്രിസ്തു പറഞ്ഞതായി രേഖപ്പെടുത്തപ്പെട്ടിരിക്കുന്ന ഒരു വചനമാണ് 'സമാധാനമല്ല, വാളാണു ഞാൻ കൊണ്ടുവന്നിരിക്കുന്നത് (10:34) എന്നത്. ഭൂമിയിൽ സമാധാനം സ്ഥാപിക്കുവാനായി വന്ന യേശുക്രിസ്തുവിന്റെ ഈ വാക്കുകൾ മനസ്സിലാക്കാൻ ബുദ്ധിമുട്ടുള്ളതും വ്യാഖ്യാനിക്കാൻ പ്രയാസമേറിയതുമാണ്.

ശിഷ്യന്മാരെ തിരഞ്ഞെടുത്തു അപ്പസ്തോലിക ശുശ്രൂഷകൾക്കായി അയച്ചുകൊണ്ട് കർത്താവു നടത്തുന്ന 'മിഷൻ പ്രഭാഷണ'മദ്ധ്യേ (മത്തായി 10) പറയപ്പെട്ട വാക്കുകളാണിത്. യേശുവിനെപ്രതി ശിഷ്യന്മാർ ജീവിതത്തിൽ നേരിടേണ്ടി വരുന്ന എതിർപ്പുകളും പീഡനങ്ങളും സഹനങ്ങളുമാണ് പ്രതിപാദന സാഹചര്യം. സമാനമായൊരു വാക്യം ലൂക്കോസ് 12:51ൽ ഉണ്ട്. 'വാൾ' എന്നതിനു പകരം 'ഭിന്നത' എന്ന വാക്കാണ് അവിടെ ഉപയോഗിച്ചിരിക്കുന്നത്. ഭിന്നതയെ സൂചിപ്പിക്കാൻ ഉപയോഗിച്ചിരിക്കുന്ന പ്രതീകമാണ് വാൾ എന്നു വ്യക്തമാണ്.

ശാന്തശീലനും സമാധാനപ്രേമിയുമായ യേശുക്രിസ്തു ഭൂമിയിലേക്ക് വന്നത് പാപത്തിൽ പൂണ്ടുകിടന്നിരുന്ന മനുഷ്യവർഗ്ഗത്തെ പിതാവായ ദൈവവുമായി സ്നേഹത്തിൽ അനുരൻജിപ്പിക്കുന്നതിനാണ്. സ്നേഹത്തിന്റെ കല്പനയുമായി ഭൂമിയിൽ അവതരിച്ച ദൈവപുത്രൻ എന്നാൽ ഇന്നത്തെ വചനഭാഗത്തിൽ തന്റെ വരവിന്റെ ഉദ്ദേശത്തെക്കുറിച്ച് തികച്ചും വ്യത്യസ്തമായ ഒരു കാഴ്ചപ്പാടാണ് നല്കുന്നത്.

ക്രിസ്തു പഠിപ്പിക്കുന്ന സമാധാനം കൈവരിക്കണമെങ്കിൽ നാം ഒരു വാളെടുക്കണം – ദൈവഭരണമെന്ന വാള്, ദൈവവചനമാകുന്ന വാള്. ദൈവഹിതം നിറവേറ്റുന്നത് വാൾകൊണ്ടു ഛേദിക്കപ്പെടുന്നതുപോലെ വേദനാജനകമാണ് പക്ഷേ, അതാണ് ധീരന്മാരുടെ വഴി. ഭീരുക്കൾ നശിപ്പിക്കുന്നതിന് വേണ്ടിയുള്ള വാളെടുക്കുന്നു, ധീരന്മാർ വചനത്തിന്റെ വാളും. ദൈവവചനം അഗ്നിയും കണ്ണീരുമായ വാക്കാണ്. ലോകത്തെ

തീപിടിപ്പിക്കുന്ന വാക്കിനെക്കുറിച്ചാണ് ക്രിസ്തു പഠിപ്പിക്കുന്നത്. ദൈവത്തിന്റെ സാമാധാനം അഥവാ ക്ഷേമം ഭൂമിയിലേയ്ക്കു കൊണ്ടുവരാനാണല്ലോ ദൈവം മനുഷ്യനായത്. എന്നാൽ, ഈ സമാധാനം അഥവാ ക്ഷേമം ഒരു ഭിന്നത കൂടി കൊണ്ടുവരുന്നുണ്ട്. പ്രത്യക്ഷത്തിൽ ഇത് വൈരുധ്യമായി തോന്നാം. അതുകൊണ്ടാണ് അവിടുന്നിങ്ങനെ പ്രസ്താവിച്ചത്. "ഞാൻ വന്നത് ഭൂമിയിൽ തീയിടാനാണ്, എനിക്കൊരു സ്നാനം സ്വീകരിക്കാനുണ്ട്. ഞാൻ വന്നിരിക്കുന്നത് ഭിന്നതയുളവാക്കാനാണ്." 'ഞാൻ വന്നിരിക്കുന്നത്,' എന്ന പദസന്ധികളിൽ യേശുവിന്റെ ജീവിതലക്ഷ്യം അവതരിപ്പിച്ചിരിക്കുന്നു. ഭിന്നതിയലും ദൈവരാജ്യത്തിന്റെ നന്മ കൈവരിക്കണമെന്ന തീരുമാനത്തിനു മുമ്പിലാണ് ക്രിസ്തു നമ്മെ നിർത്തിയിരിക്കുന്നത്.

നമ്മുടെ ജീവിതത്തിൻറെ സ്വൈര്യതയുടെ അതിർത്തികൾ, ചെറിയ ചെറിയ സ്വാസ്ഥ്യതകൾ തകർത്തുകൊണ്ടായിരിക്കണം പൂർണ്ണവും ഗാഢവുമായ ശാന്തിയിലേയ്ക്ക് ക്രിസ്തു നമ്മെ വീണ്ടെടുക്കുന്നത്. യഥാർത്ഥ സമാധാനത്തിന്റെ ഇടനാഴിയിൽ വാളുണ്ട്. അതുകൊണ്ടാവണം ഒരു ഐറിഷ് ബിഷപ്പ് തൻറെ ഇടയലേഖനങ്ങൾ എപ്പോഴും അവസാനിപ്പിച്ചത് ഇങ്ങനെയാണ്, may the Lord deny you peace, and give you glory. സമാധാനം കെടുത്തി, മഹത്വത്തിലേയ്ക്കു നയിക്കട്ടെ. എന്ന്.

ക്രിസ്തു എപ്പോഴും ഭൂമിയോട് പറയുന്നുണ്ട്, "നിന്റെ വാൾ ഉറയിലിടുക." എന്തൊരു മൂർച്ചയാണ് നമ്മുടെ വാക്കിനും നോക്കിനും നിഷേധത്തിനുമൊക്കെ. കരുവാനെപ്പോലെ അനുനിമിഷം നമ്മളതിനെ രാകിരാകി മിനുക്കുന്നു. "അതു പറയണമോ കൂട്ടുകാരാ, ഇത്രയും വേഗത്തിൽ നീങ്ങണോ കൂട്ടുകാരി..." വാൾ ഉള്ളിലുണ്ടെന്നതു ശരിയാണ്. എങ്കിലും അത് ഉറയിൽ ഇരിക്കട്ടെ, എന്നായിരിക്കണം ചിന്ത. വെളിപാടിന്റെ പുസ്തകത്തിൽ അതിന്റെ പ്രതിധ്വനികളുണ്ട്. "വാളുകൊണ്ട് വധിക്കുന്നവൻ വാളിനിരയാകണം"

(വെളി. 13, 10). 'വാളെടുത്തവൻ വാളാലെ," എന്ന് അതിനോട് ക്രിസ്തു കൂട്ടിച്ചേർത്തിട്ടുണ്ട്.

ക്രിസ്തുശിഷ്യന്മാരാകുന്നവർ വിശ്വാസത്തെപ്രതി സഹിക്കേണ്ടിവരുമെന്നും ക്രിസ്തുവിനോടുള്ള സമർപ്പണം എതിർപ്പുകൾ ക്ഷണിച്ചുവരുത്തുമെന്നും വ്യക്തമാക്കാൻവേണ്ടി യേശു പറഞ്ഞ വചനമാണിത്. തൻറെ വരവിൻറെ ലക്ഷ്യം ഭിന്നതയുളവാക്കുകയാണ് എന്ന അർഥത്തിലല്ല മറിച്ച്, തന്റെ വരവിന്റെ ഫലമായി ഭിന്നതയുണ്ടാകും എന്ന അർഥത്തിലാണ് ഈ വാക്കുകൾ ഉപയോഗിച്ചിരിക്കുന്നത്.ആദിമസഭയുടെ ചരിത്രം പരിശോധിക്കുമ്പോൾ ഈ വചനം യാഥാർഥ്യമായിത്തീർന്നു എന്നു മനസ്സിലാക്കുവാൻ സാധിക്കും. യേശുക്രിസ്തുവിനെ കർത്താവും ദൈവവും രക്ഷകനുമായി ഏറ്റുപറഞ്ഞ വിശ്വാസികൾ സ്വന്തം കുടുംബങ്ങളിൽനിന്നു തിരസ്കൃതരാവുകയും കുടുംബാംഗങ്ങളാൽതന്നെ ഒറ്റിക്കൊടുക്കപ്പെടുകയും വധിക്കപ്പെടുകയും ചെയ്തിട്ടുണ്ട്. ആദിമസഭയുടെ ഈ ചരിത്രം ലോകത്തിൽ ചിലയിടങ്ങളിൽ ഇപ്പോഴും ആവർത്തിക്കപ്പെടുന്നുണ്ട്. എന്നാൽ യേശുക്രിസ്തു സമാധാനത്തിൻറെ ഉറവിടവും സമാധാനദാതാവും സമാധാനകാംക്ഷിയുമാണെന്നു പുതിയനിയമം ആവർത്തിച്ചു വ്യക്തമാക്കുന്നുണ്ട്.



Church Calendar

# WHEN TEMPORARY SUFFERING LEADS TO ETERNAL BLISS



**(Second Sunday after Pentecost, Matt 10:34-11:1)**

**Fr. Sajoie Samuel**

“And he that taketh not his cross, and followeth after me, is not worthy of me.”(v38)

To carry a cross in olden days was like carrying abuse and shame. People mocked at you, spat at you, whipped you and you would be seen as the worst criminal ever born. Why did Jesus absorb all this ignominy? Why was he silent as a lamb about to be slaughtered? Why was He silent, who could have at the mere stroke of a word, destroyed His foes to save Himself? It was to ensure we had a safe passage to heaven so that we can be with Him where He is. Nobody can attain eternal bliss without suffering pain on earth.

**I. CARRY THE CROSS ON EARTH TO BE CARRIED BY THE CROSS IN HEAVEN:**

Jesus uses the metaphor of carrying one’s cross. In the context of the Roman world, a condemned person would carry their own cross to the place of execution. Jesus is emphasizing the willingness to endure suffering and persecution for His sake. No suffering goes unnoticed by the Almighty God the Father. So He has promised us a fitting end. A crown of thorns on earth can ensure a majestic crown of glory in heaven.

Jesus carried the same cross that Simon of Cyrene carried (Mark 15:21). Jesus will not make us carry a cross, that He Himself could not carry. Jesus has gone through each and every trial as a Human on earth, because of which we are given the hope and courage that He will be a succour to us in our trying times. Let's not forget that Jesus willingly drank His share of suffering so He who was blameless could be a ransom for us who have sinned.

There is only one vocation, one act that we can do on earth that can ensure we have an eternal life in Heaven. That is of being a disciple of Christ. Working for the Kingdom of God ensures we earn God's favour, both in this world, and in the world to come. When we carry the cross on earth, the cross carries us in the other world. No one can serve God and the evil one at the same time. It's like an eagle that flies in the heights, but has its eyes fixated on the scum and carcass down below.

**II. PRIORITIZE JESUS IN YOUR LIFE IN THIS WORLD, TO PRIORITIZE A HEAVENLY LIFE IN THE OTHER WORLD**

Jesus challenges His followers to prioritize Him above all else. Loving family members or personal comfort more than Jesus makes one unworthy of being His disciple. So the person who had wanted permission to bid audieu to his kith and kin, is discouraged because discipleship cannot be achieved when one is dissuaded by others from it (Luke 09:61). Human emotions can be difficult to contain. To follow a Man, who was not thought highly of by the Jews of those days wasn't a good idea.

Another disciple wanted to follow Jesus, but after burying His father (Luke 09:59). Jesus denies giving him permission as he has other family members who can bury the father. Those who are not a disciple, are seen as physically dead. So Jesus says "Let the dead, bury their own dead, you go and proclaim the Kingdom of God". The call of the Kingdom of God, cannot be put at the back burner to do compelling things in the present. It is like farming a land with a single plough. One stroke of distraction can make the action go wrong.

To work for the Kingdom of God, the decision has to be taken in the present and not in the future. Sugary words are not required, but intent is main when a decision has to be taken. In the Parable wherein a father asks his sons to work in the vineyard, one son says in the affirmative but doesn't go (Matt 21:28-32). The other son replies a no first, but then changes mind and then goes. A sugar coated tongue is much better than a mind that thinks twice.

**III. LOSING THE LIFE ON EARTH TO GAIN THE LIFE IN HEAVEN:**

It is easy to hunt down a monkey and kill it. The hunter just needs to put a jar full of peanuts under the tree the monkey is resting. The jar needs to have a narrow neck by which the hand of the monkey can go in, but the fist with the peanuts in it, would not come out. Until the monkey opens its fist, lets out the peanuts from it's grasp, it can't escape. It is at this moment that the hunter attacks it. With a single hand, the monkey can't escape let alone climb a tree.The monkey is now easy meat for the hunter as it can't escape.

In our earthly life, we need to open our fingers and let go off the things that have binded us to earth. We can't escape with one hand, preoccupied. So we are to blame, if the devil has a firm grasp on us. The Rich Young Man has to let go off his wealth to be able to 'attain eternal life' (Luke 18: 18-30). The unrepentant thief on the cross has to let go off his prejudice towards the Savior to gain eternal life like his accomplice. Unnecessary earthly baggages need to be discarded, to make life comfortable in the life to come.

Paradoxically, those who lose their life for Jesus’ sake will find true life. Surrendering our desires and self-will leads to spiritual fulfillment. We are encouraged to embrace the challenges of discipleship, even when it involves personal sacrifice. It reminds us that following Jesus requires whole hearted commitment. This gospel portion is part of a broader passage where Jesus prepares His disciples for the difficulties they will face in spreading the Gospel.

◆



ഇടുക്കി ഭദ്രാസന വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ഈ വർഷം 10, +2 പാസ്സായ എല്ലാ വിദ്യാർത്ഥികളെയും ഇടുക്കി ഭദ്രാസന അരമനയിൽ വിളിച്ച് അനുമോദനവും കരിയർ ഗൈഡൻസ് ക്ലാസും നടത്തപ്പെട്ടു. സഖറിയാ മാർ സേവേറിയോസ് നേതൃത്വം നൽകി.



അടൂർ-കടമ്പനാട് ഭദ്രാസനം പത്തനാപുരം ഡിസ്ട്രിക്ട് സണ്ടെസ്കൂൾ അദ്ധ്യാപക സംഗമവും വാർഷിക സമ്മേളനവും സണ്ടെസ്കൂൾ ഡയറക്ടർ ജനറൽ ഫാ. ഡോ. വർഗീസ് വർഗീസ് ഉദ്ഘാടനം ചെയ്യുന്നു.





## YMCA തിരുവല്ല സബ് റീജിയണൽ ചെയർമാനായി തിരഞ്ഞെടുക്കപ്പെട്ട സഭാ മാനേജിംഗ് കമ്മിറ്റി അംഗം ജോജി പി. തോമസ്.





നവീകരിച്ച തിരുപ്പൂർ സെന്റ് മേരീസ് ഓർത്തഡോക്സ് സുറിയാനി ദൈവാലയത്തിന്റെ കൂദാശാകർമ്മം ഇടവക മെത്രാപ്പോലീത്താ ഗീവർഗീസ് മാർ പീലക്സീനോസിന്റെ കാർമ്മികത്വത്തിൽ നടന്നു.

## ആരാധനാ വിവർത്തനം: ഫാ. ഡോ. ഷാജൻ വർഗീസ് കൺവീനർ



കോട്ടയം: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ആരാധനാ വിവർത്തന കമ്മിറ്റിയുടെ കൺവീനറായി ഫാ. ഡോ. ഷാജൻ വർഗീസിനെ പരിശുദ്ധ കാതോലിക്കാ ബാവ നിയമിച്ചു. നിരണം ഭദ്രാസനത്തിലെ വൈദികനും. കടപ്രമാന്നാർ സെന്റ് തോമസ് ഓർത്തഡോക്സ് കാതോലിക്കേറ്റ് ചർച്ച് ഇടവകാംഗവുമാണ്. സഭയിൽ ഉപയോഗത്തിലിരിക്കുന്നതും എന്നാൽ ഇതുവരെയും സുറിയാനിയിൽനിന്നും വിവർത്തനം ചെയ്യപ്പെട്ടിട്ടില്ലാത്തതുമായ ആരാധനാക്രമങ്ങളും മറ്റ് അമൂല്യങ്ങളായ കൃതികളും മലയാളത്തിലേക്കും ആവശ്യമായ മറ്റ് ഭാഷകളിലേക്കും ഭാഷാന്തരം ചെയ്യുക എന്നതാണ് കമ്മിറ്റിയുടെ ഉദ്ദേശ്യം.

## റിച്ചു മറിയം അലക്സിന് ഒന്നാം റാങ്ക്



കേരള യൂണിവേഴ്സിറ്റി ബി.എസ്.സി. കമ്പ്യൂട്ടർ സയൻസ് പരീക്ഷയിൽ കണ്ണമത്തു കോൾഫയിൽ റിച്ചു മറിയം അലക്സിന് ഒന്നാം റാങ്ക് ലഭിച്ചു. കൊല്ലം ഭദ്രാസനത്തിലെ കൊടുവിള സെന്റ് ഏലിയാ ഓർത്തഡോക്സ് ഇടവകാംഗമാണ്.

## ഡെബി മറിയം ജോണിന് ഒന്നാം റാങ്ക്



കേരള യൂണിവേഴ്സിറ്റി ബി.എ. ഇംഗ്ലീഷ് (Language & Literature) ൽ ഡെബി മറിയം ജോണിന് ഒന്നാം റാങ്ക് ലഭിച്ചു. കൊല്ലം ഭദ്രാസനത്തിലെ കുളക്കട സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗമാണ്. അമ്മ ഡോ. സൂസൻ അലക്സാണ്ടർ 1995-ൽ ഇംഗ്ലീഷ് സാഹിത്യത്തിൽ ഒന്നാം റാങ്ക് നേട്ടം കരസ്ഥമാക്കിയിരുന്നു. കൊല്ലം മെത്രാസനത്തിലെ മാനേജിംഗ് കമ്മിറ്റി അംഗം കൂടിയായ ജോൺ സി. ഡാനിയേലിന്റെ സഹധർമ്മിണിയും മകളുമാണ് സുവർണ്ണ അഭിമാനനേട്ടം കുടുംബത്തിൽ കൊണ്ടുവന്നത്.



കണ്ടനാട് ഈസ്റ്റ് ഭദ്രാസന മർത്തമറിയം വനിതാ സമാജം വാർഷിക സമ്മേളനം കൂത്താട്ടുകുളം വടകര സെന്റ് ജോൺസ് പള്ളിയിൽ നടന്നു. ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. ഏലിയാസ് ജോൺ മണ്ണാത്തിക്കുളം ആദ്ധ്യക്ഷത വഹിച്ചു. ഇടവക മെത്രാപ്പോലീത്താ ഡോ. തോമസ് മാർ അത്താനാസിയോസ് ഉദ്ഘാടനം നിർവ്വഹിച്ചു.




വൈധവ്യത്തിലായിരിക്കുന്ന വൈദികശ്രേഷ്ഠരുടെയും ബസ്ക്യോമ്മോമാരുടെയും കൂട്ടായ്മയായ 'സ്നേഹക്കൂട്ടിന്റെ' രണ്ടാം സമ്മേളനം പരുമല സെമിനാരി ചാപ്പലിൽ വെച്ച് നടന്നു. ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. പരുമല സെമിനാരി മാനേജർ കെ. വി. പോൾ റമ്പാൻ സമ്മേളനം ഉദ്ഘാടനം ചെയ്തു. വൈദിക സംഘം ജനറൽ സെക്രട്ടറി ഫാ. ഡോ. നൈനാൻ വി. ജോർജ്ജ്, ഫാ. സഖറിയാ പനയ്ക്കാമറ്റം കോർഎപ്പിസ്കോപ്പാ, മോബാ ജനറൽ സെക്രട്ടറി റെയ്ച്ചൽ പി. ജോസ്, ജെസ്സി വറുഗീസ് എന്നിവർ പ്രസംഗിച്ചു. ഫാ. സഖറിയാ തോമസ് പുതുപ്പള്ളി ധ്യാനം നയിച്ചു.



വെട്ടിക്കൽ സെന്റ് തോമസ് ദയറായിൽ കബറടങ്ങിയ കാട്ടുമങ്ങാട്ട് ഇളയ ബാവായുടെ 215-ാമത് ഓർമ്മപെരുന്നാളിന് സഖറിയാ മാർ സേവേറിയോസ് മുഖ്യ കാർമ്മികത്വം വഹിച്ചു.